# THE GURUNATHAN

# ഗുരുനാഥൻ

L No. 85/15—7—26

| പുസ്തകം 12 | 1108 മിഥുനം | ലക്കം 1 |
|---|---|---|

നാനാലോചനസൂക്തിമാലകളണിഞ്ഞത്യുല്ലാപകന്മാക്കവി
ജ്ഞാനാനന്ദസുധാരസംസുമധുരം നൽകുന്നുള്ളിലാത്താദരം
ഷുനാമാശയപോഷണൈകരതയായ് സമ്പൂർണ്ണകല്യാണയായ്
നീണാളക്ഷയദീപ്തിപൂണ്ടുഗുരുനാഥേയം ശുഭം ഭാസതാം.

## വിഷയവിവരം.

# മഹാകവി ഷേക്‌സ്‌പിയരുടെ

# നാടകകഥകൾ.

ഗ്രന്ഥകർത്താ:— ആർ. ഈശ്വരപിള്ള ബി. എ.

മഹാകവി ഷേക്‌സ്‌പിയർ എഴുതിയിട്ടുള്ള സുപ്രസിദ്ധങ്ങളും ഹൃദയാവർജകങ്ങളും ആയ രണ്ടു ദുരന്തനാടകങ്ങൾ കഥാരൂപേണ എഴുതിയിട്ടുള്ളതു്. മഹാകവിയുടെ കഥാഘടനാവൈചിത്ര്യം വായിച്ചു നോക്കേണ്ടതാണ്.

വില 5 അണ

പ്രസാധകന്മാർ,

സി. ജി. ബ്രദേഴ്‌സ്, പറവൂർ.

---

# ചില നല്ല പുസ്തകങ്ങൾ.

| | | | | |
|---|---|---|---|---|
| നളിനി | (കുമാരനാശാൻ) | 0 | 6 | 0 |
| ലീല | ,, | 0 | 10 | 0 |
| പ്രരോദനം | ,, | 0 | 12 | 0 |
| ചിന്താവിഷ്ടയായ സീത | ,, | 0 | 8 | 0 |
| ദുരവസ്ഥ | ,, | 0 | 8 | 0 |
| ചണ്ഡാലഭിക്ഷുകി | ,, | 0 | 8 | 0 |
| കരുണ | ,, | 0 | 6 | 0 |
| വനമാല | ,, | 0 | 6 | 0 |
| കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ | | | | |
| | കൃതികൾ ഒന്നാംഭാഗം | 1 | 0 | 0 |
| | രണ്ടാം ഭാഗം | 1 | 4 | 0 |
| | മൂന്നാം ഭാഗം | 1 | 0 | 0 |
| | നാലാം ഭാഗം | 0 | 12 | 0 |
| വീരമാർത്താണ്ഡൻ നോവൽ | | 1 | 8 | 0 |
| കമ്പോള ബാലിക | | 1 | 4 | 0 |
| എഫ്. എം. എസ്സ്. യാത്ര | | 0 | 8 | 0 |
| പഞ്ചകല്യാണി | | 0 | 8 | |
| പ്രണയപാശം | | 0 | | |

മാനേജർ, 'ഈശ്വരവിലാ

ഗുരുനാഥൻ.

പുസ്തകം 12 } 1108 മിഥുനം { ലക്കം 1

## സ്വന്തംപ്രസ്താവന.

ഗുരുനാഥൻ മാസിക ഇതാ അതിന്റെ പന്ത്രണ്ടാമത്തെ വയസ്സിലേയ്ക്കു പ്രവേശിച്ചിരിക്കുന്നു. കഴിഞ്ഞ ഒന്നുരണ്ടുകൊല്ലത്തെ അനുഭവം കൊണ്ടു നോക്കുന്നതായാൽ ഗുരുനാഥന്റെ ഭാവിയെകുറിച്ച് വലിയ ആശക്ക് ഒന്നും വഴികാണുന്നില്ല. സർവ്വലോകസാധാരണമായിരിക്കുന്ന സാമ്പത്തിക ദുരവസ്ഥ എന്ന ദുർദ്ദേവത ഗുരുനാഥനേയും ബാധിക്കാതിരുന്നിട്ടില്ല. ഞങ്ങൾക്ക് ഇതേവരെ ലഭിച്ചുവന്ന പല സഹായങ്ങൾക്കും ഇപ്പോൾ അല്പാല്പം വിഘാതം വന്നുകൊണ്ടിരിക്കയാണ്. വരിക്കാരിൽ പലരും ഞങ്ങൾ നൾകിവന്നിരുന്ന സഹായം കുറഞ്ഞു കുറഞ്ഞു വരുന്നു എന്നു വ്യസനപൂർവ്വം പ്രസ്ഥാവിച്ചുകൊള്ളുന്നു. ഇതിനുംപുറമെ ഞങ്ങൾക്കു ഗവർമെന്റിൽനിന്നും ലഭിച്ചുവന്നിരുന്ന സഹായധനം വ്യയന്യൂനീകരണമെന്നുള്ള പേരും പറഞ്ഞു വെട്ടിക്കുറച്ചിരിക്കുന്നു. വ്യയന്യൂനീകരണക്കമ്മെററിയുടെ ഖണ്ഡധാര വിദ്യാഭ്യാസവകുപ്പിനെ സംബന്ധിച്ചാണ് അധികമായി പ്രയോഗിച്ചുകാണുന്നതു്. ഇതു് ഒരു അനാശാസ്യമായ വ്യയ പരിച്ഛേദമാണെന്നുള്ളതിനു സംശയമില്ല. എങ്കിലും അതിനെ ഇപ്പോൾ സഹിക്കയല്ലാതെ നിവൃത്തിയില്ലല്ലൊ. കാര്യങ്ങൾ എങ്ങിനെയിരുന്നാലും പതിവനുസരിച്ചു ഞങ്ങളുടെ കർത്തവ്യകർമ്മം യഥാശക്തി നിർവ്വഹിക്കണമെന്നാണു ഞങ്ങൾ നിശ്ചയിച്ചിരിക്കുന്നതു്. എന്നാൽ അദ്ധ്യാപകന്മാർകൂടി ഈ വിഷയത്തിൽ അവർക്കുള്ള കർത്തവ്യകർമ്മത്തെ നിറവേററുന്നപക്ഷം ഞങ്ങൾ [കൃ]താർത്ഥന്മാരായി ഭവിക്കുന്നതാണ്. പത്തുപന്ത്രണ്ടു കൊല്ലംവരെ ലാളി[ച്ചു വള]ർത്തിവന്ന ഒരു ശിശുവിനെ ഈ പ്രായത്തിൽ 'എങ്ങിനേയും പോ[കട്ടെ' എന്നു] വിചാരിച്ചു പരിത്യജിക്കുന്നതു് ഒരനുചിതമായ കാര്യമാണെ[ന്നു ഞ]ങ്ങൾ പറയേണ്ടതില്ലല്ലൊ. മററെല്ലാവിഷയത്തിലും [...]ഫലം നാം എല്ലാവരും ക്ഷമാപൂർവ്വം സഹിച്ചു

വരുന്നസ്ഥിതിക്ക് ഈ ഉൽകൃഷ്ടവിഷയത്തിൽ അല്പം ത്യാഗം അനുഷ്ഠിക്കുന്നതു തീരെ അയുക്തമായിരിക്കയില്ല. ഈ മാസികയുടെ വ്യാപാരപരിധി, സാമാന്യമായി വിദ്യാലയത്തെ സംബന്ധിച്ചാകയാൽ എല്ലാ വിദ്യാലയത്തിലേയും അധികാരികളോടാണു ഞങ്ങൾക്കു പ്രത്യേകം പ്രാൎത്ഥിക്കാനുള്ളതു്. ഞങ്ങളുടെ ബന്ധുക്കളായ അധ്യാപകലോകത്തോടു ഞങ്ങൾ പ്രാൎത്ഥിക്കുന്നതു്, എല്ലാവരും അല്പം സ്വപ്രേരാവർജനം അനുഷ്ഠിച്ചെങ്കിലും ഈ സന്ദൎഭത്തിൽ ഞങ്ങളെ ഉദാരബുദ്ധ്യാ പ്രോത്സാഹിപ്പിക്കയും മാസികയുടെ നിലനില്പിന് ഉതകുന്ന മററു സഹായസഹകരണങ്ങൾ ഹൃദയപൂർവം ചെയ്തുതരികയും വേണമെന്നാണ്. ഇന്ന് ലോകത്തിൽ എല്ലാകാര്യങ്ങളും പരസ്പരസാഹായതത്വത്തിന്മേലാണ് സാധിച്ചുവരുന്നതു്. ഇതും അപ്രകാരം സാധിക്കേണ്ട ഒരു കാര്യമാണെന്ന് ഓൎമ്മിച്ച് എല്ലാവരും പ്രവൎത്തിച്ചാൽ കൊള്ളാം. ഗുരുനാഥന് എന്തെങ്കിലും ഒരു ദോഷമൊ ന്യൂനതയൊ സംഭവിക്കുന്നതു് അതിൻെറ ഉപദേശരൂപത്തിലുള്ള ഫലം അനുഭവിക്കുന്നവൎക്ക് ഏറെക്കുറെ അയശസ്കരമാകുന്നല്ലൊ. അതുകൊണ്ടു ഞങ്ങളുടെ പ്രാൎത്ഥന, കുറെക്കൂടി അനുകൂലമായ തീരുമാനത്തോടുകൂടി സ്വീകരിക്കുമെന്നു വിശ്വസിക്കുന്നു.

ഇനി പറവാനുള്ളതു് ഞങ്ങളെ പ്രതിഫലേഛ കൂടാതേയും, കൃത്യാന്തരപരതന്ത്രതയുടെ ഇടയിലും ലേഖനം കൊണ്ടു സഹായിച്ച മാന്യന്മാരെ പററിയാണ്. അവർ ചെയ്ത വിലയേറിയ സഹായത്തിനു നന്ദിപറഞ്ഞുകൊള്ളുന്നു. എന്നാൽ ഈ അവസരത്തിൽ മൌനം ഭജിക്കുന്ന ഈ കൂട്ടരിൽ ഗണനീയന്മാരായ ചിലരുടെ അനുഗ്രഹത്തിനായി വിനയപൂർവം പ്രാൎത്ഥിക്കയും, അവരുടെ സാരഗൎഭങ്ങളായ സഹായങ്ങളെ പ്രതീക്ഷിക്കയും ചെയ്യുന്നു. ഒടുവിലാണെങ്കിലും ഒന്നാമത്തേതായി ഗണിക്കേണ്ട പത്രബന്ധുക്കളുടെ സഹായത്തെക്കുറിച്ചാണു് ഇനി പറയാനുള്ളതു്. മാസിക വരുത്താൻ തുടങ്ങിയിട്ട് ഒരു കൊല്ലമെങ്കിലും ക്ഷമിക്കാതെ അതിനെ തള്ളിക്കളയുന്നവരും, ഒരു കൊല്ലം കഴിഞ്ഞിട്ടും വാൎഷികമൂല്യം അയച്ചുതരാത്തവരും, മാസിക ഒരുകൊല്ലം വരുത്തിയതിൻെറ ശേഷം ഇവിടെ നിന്നയക്കുന്ന വി. പി. മടക്കുന്നവരും മററുമായി അല്ലാല്പം ചിലരെ സംബന്ധിച്ചു ഒരനിഷ്ടവാൎത്ത ഇവിടെ പ്രസ്താവിക്കേണ്ടിവന്നതിൽ വ്യസനിക്കുന്നു. എന്നാൽ പത്രബന്ധുക്കളുടെ നിലയിൽ ധനസഹായം ചെയ്തു വരുന്നവരോടു ഞങ്ങൾക്കു[illegible] കൃതജ്ഞതയും ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു്. എ[illegible] മാസികകളെങ്കിലും വാങ്ങി ഞങ്ങളെ പ്രോത്സാഹിപ്പിക്കുന്ന വി[illegible] ധികൃതരോടും ഞങ്ങൾക്കുള്ള നന്ദിയെ പ്രദൎശിപ്പിച്ചുകൊ[illegible] ക്കൾക്കു സൎവമംഗളങ്ങളും ആശംസിച്ചുകൊണ്ടും[illegible]

ഈശരനിൽ സമപ്പിച്ചുകൊണ്ടും ഈ പ്രസ്താവനയെ ഇവിടെ ഉപസംഹരിച്ചുകൊള്ളുന്നു.

"നഹി ജ്ഞാനേനസദൃശം പവിത്രമിഹവിദ്യതെ"



# തിരുവിതാംകൂറിലെ വിദ്യാഭ്യാസ ഡിപ്പാർട്ടുമെൻറ്.

തിരുവിതാംകൂർ വിദ്യാഭ്യാസഡിപ്പാട്ട്മെൻറു സംബന്ധിച്ച 1106-ലെ വാഷികറിപ്പോട്ടിൻെറ അവസാനഘട്ടത്തിൽ ഡയറക്ടർ അവർകൾ നിർദ്ദേശിച്ചിട്ടുള്ളവയും ആശിക്കുന്നവയുമായ പരിഷ്കാരങ്ങൾ സമഞ്ജസങ്ങളും പ്രയോജനപ്രദങ്ങളുമായതുകൊണ്ട് ഗവമ്മെൻറിൻെറ ദൃഷ്ടിയെ സവിശേഷം ആകഷിക്കേണ്ടവയാണ്.

മി: മാക് ആല്പയിൻ ജോലിയിൽ പ്രവേശിച്ച അന്നു മുതൽ പരിഹാരപ്രാർത്ഥകങ്ങളായി അദ്ദേഹത്തിൻെറ ശ്രദ്ധയെ ബലാദാകഷിച്ച രണ്ടു സംഗതികൾ അനാവശ്യമായ അധികാരകേന്ദ്രീകരണവും അനാശാസ്യമായ എഴുത്തുകുത്തുകളുടെ ബാഹുല്യവുമാണെന്ന് അദ്ദേഹം തുറന്നു പറയുന്നു. അവയിൽ ആദ്യത്തെ ന്യൂനതയുടെ പരിഹാരത്തിനുവേണ്ടി അദ്ദേഹം ഉടൻതന്നെ നടപടി നടത്തുകയും ഗവമ്മെൻറിൻെറ ദയാപൂവ്വമായ തീരുമാനംകൊണ്ട് പരിഹാരം നേടുകയും ചെയ്തു എന്നാണ് അദ്ദേഹത്തിൻെറ സമാധാനം. എന്നാൽ ആ പരിഹാരം അത്യന്തം അപര്യാപ്തവും നിഷ്പ്രയോജനവുമായിട്ടാണ കലാശിച്ചിരിക്കുന്നതു്. ഗവർമെൻറിൻെറ 1931 ആഗസ്റ്റ് 10-ാംതീയതിയിലെ "R. Dis Order No. 1011 of 31/Edn." ആജ്ഞകൊണ്ട് പ്രയോജനപ്രദമായ യാതൊരു അധികാരവിതരണവും സംസിദ്ധമായിട്ടില്ല. ആ അധികാരവിതരണം എത്രയോ മുൻപുതന്നെ സംസ്ഥാപിതമായിട്ടുള്ളതാണ്. അധികാരദുമ്മോഹികളായ ചില അധികാരധുരംധരന്മാർ ആത്മനാശത്തിനുവേണ്ടി അതിൻെറ പ്രവത്തനം സ...ിതമാക്കിയിരുന്നു എന്നു മാത്രമെയുള്ളു. അതുകൊണ്ട് സ്വാഭീകര പ്ര...ൽ ഡയറക്ടർ അവർകളെ പരിഭ്രാന്തചിത്തനാക്കിയ എഴുത്തുക...ല്യത്തിന് സ്വല്പമെങ്കിലും കുറവുവന്നിട്ടുണ്ടോ എന്നും ...റിൻെറ പ്രവത്തനം കുറച്ചെങ്കിലും ശ്ലക്ഷ്ണമാ

യിട്ടുണ്ടോ എന്നും ആലോചിച്ചു നോക്കിയാൽ ഈ അധികാര വിതരണ ണമല്ലെങ്കിൽ അധികാരാവതാരണം ഫലോന്മുഖമായിട്ടുണ്ടോ എന്നു നിശ്ച യിക്കുവാൻ കഴിയും. സഫലമായ പരിഷ്കാരം സാരതരങ്ങളായ മാററങ്ങളോ ടുകൂടിയ അധികാരാവതാരണപദ്ധതിയുടെ പുനാരൂപവൽകരണം കൊ ണ്ടുമാത്രമെ സാദ്ധ്യമാകയുള്ളു.

പരിശോധനോദ്യോഗസ്ഥന്മാരുടെ പരിതാപകരമായ നിലയും മുഴുലമാനസനായ ഡയറക്ടർ അവർകളുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുള്ളതാ ണ്. തിരുവിതാംകൂർ സംസ്ഥാനത്തിൻെറ അതിർത്തികളിലാണ് പ്രധാ ന പരിശോധകരായ മൂന്ന് ഉദ്യോഗസ്ഥന്മാരുടെ അധികാരശക്തി വിക്രമിക്കുന്നതു്. ഇവൎക്ക് ഇവരുടെ സഹായപരിശോധകരുടെ ഔദ്യോഗികകൃത്യ നിവ്വഹണപരിശോധനം സുകരമായും തൃപ്തികരമായും നിവ്വഹിക്കാൻ നിവൃത്തിയില്ലാത്തവിധത്തിൽ ആഫീസ് ജോലികൾ അത്ര ഗുരുതരങ്ങളാ യിരിക്കുന്നു. ഈ മൂന്ന് ഉദ്യോഗസ്ഥന്മാരും ഒരേയോഗ്യതയുള്ളവരും ഒരേ ജോലിചെയ്യുന്നതിനു ശേഷിയുള്ളവരെന്നു വിശ്വസിക്കപ്പെടേണ്ടവരുമാ ണ്. അതുകൊണ്ട് ആൺ, പെൺ, എന്നൊ ഇംഗ്ലീഷ്, മലയാളം, എ ന്നൊ ഉള്ള ഉപാധികളെ അടിസ്ഥാനപ്പെടുത്തിയല്ലാതെ ഇവരുടെ ഔ ദ്യോഗിക കൃത്യവിഭജനം നടത്തുന്നതു നന്നായിരിക്കും. അതുസംബന്ധിച്ചു ള്ള പരിഷ്കാരങ്ങളെപ്പററി ഡയറക്ടർ അവർകൾക്കു പറയാനുള്ള നിദ്ദേ ശങ്ങൾ അധികവ്യയാവഹങ്ങളായതുകൊണ്ട് വ്യയന്യൂനീകരണപദ്ധതി യെപററി ആലോചിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു പ്രയോഗാക്ഷമങ്ങ ളെന്നൂഹിച്ചുകൊണ്ട് അദ്ദേഹം അവയെ വെളിപ്പെടുത്തിയിട്ടില്ല.

സഹായപരിശോധകന്മാരുടെ ദാരുണവും ഹൃദയദാരണവുമായ പരി തഃസ്ഥിതിയും ഡയറക്ടർ അവർകളെ വേദനപ്പെടുത്തീട്ടുണ്ട്. ഇവരിൽ ഒരോരുത്തൻെറ കീഴിലും ഒരുത്തനും ശരിയായി പരിശോധിക്കാൻ സാധി ക്കാത്തവിധത്തിൽ അത്രവളരെ പള്ളിക്കൂടങ്ങൾ ഉണ്ട്. യഥാർത്ഥ പ രിശോധകന്മാരായ ഇവരുടെ നില അത്യന്തം ദയനീയമാണ്. ഇവരെ പ്പോലെ അത്യന്തം നീരസാവഹമായ പരിശോധന ജോലി ഇത്രവളരെ ചെ യ്യേണ്ട ഒരുദ്യോഗസ്ഥനും ലോകത്തിൻെറ ഒരു കോണിലും ഇല്ല. ഇപ്രകാ രമുള്ള ജോലിചെയ്തു തഴമ്പിച്ചിട്ടുള്ള ഉദ്യോഗസ്ഥന്മാൎക്കു പ്രമോഷൻ വേ ണമെങ്കിൽ അവർ വീണ്ടും അദ്ധ്യാപകന്മാരായി പൊയ്ക്കൊള്ളണമെന്നുള്ള ഇപ്പോഴത്തെ നിശ്ചയം അത്യന്തം അനാശാസ്യവും സമത്ഥന്മാരായ പ രിശോധനോദ്യോഗസ്ഥന്മാരുടെ സാഹായ്യത്തെ ഡിപ്പാട്ടുമെൻറിന് [illegible] ഭവിപ്പിക്കുന്നതുമാകകൊണ്ട് ഈ ദുരവസ്ഥയുടെ ദൂരീകരണം [illegible] സംസ്ഥാപിതമാകുന്ന റയ്യതു പരിഷ്കാര പദ്ധതിയിലം [illegible] ണ്ടതാകുന്നു.

ഡയറക്ടർ അവർകളുടെ വിലയേറിയ സമയത്തിൻെറ അധിക ഭാഗവും അപഹരിച്ചിട്ടുള്ള മറെറാരു പ്രശ്നം മലയാളം ഗ്രാൻറുപള്ളിക്കൂടങ്ങളിലെ അദ്ധ്യാപകന്മാരോടു തന്നിഷ്ട്ടവിദ്യാലയമാനേജരന്മാർ പ്രദർശിപ്പിച്ചുവരുന്ന കുപ്രസിദ്ധമായ കുത്സിതനയമാകുന്നു. ഈ നയത്തെ നിവാരണം ചെയ്യുന്നതിന് ഇപ്പോഴത്തെ നിലക്ക് ഡിപ്പാർട്ടുമെൻറു മേലധികാരികൾ നിരാലംബരാണ്. ഇതിന് ഏതെങ്കിലും പരിഹാരം ഉണ്ടാക്കുന്നതിന് ഡയറക്ടർ അവർകൾ പ്രധാന പരിശോധകന്മാരോട് ആലോചിച്ചു വരുന്നതായി അറിയുന്നതു സന്തോഷാവഹമാകുന്നു. എന്നാൽ ഈ ദുരന്തദുർന്നയത്തിൻെറ അദൂരദൂരീകരണം ക്ഷിപ്രസാദ്ധ്യമാണെന്നു ഞങ്ങൾക്കു തോന്നുന്നു. ഡയറക്ടർ അവർകളുടെ അറിവോടും അനുവാദത്തോടും കൂടി അല്ലാതെ ഗ്രാൻറുപള്ളിക്കൂടത്തിലെ യാതൊരു സ്ഥിരാദ്ധ്യാപകനെയും ജോലിയിൽ നിന്നു പിരിച്ചുവിടാൻ പാടില്ലെന്ന് ഒരു നിശ്ചയം നടപ്പാക്കുന്നതു് അനുചിതമൊ അപ്രതീക്ഷിതമൊ ആയിരിക്കുമെന്നു തോന്നുന്നില്ല.

തിരുവിതാംകൂറിലെ വിദ്യാഭ്യാസാഭിവൃദ്ധിയെ പ്രതിരോധിക്കുന്നതായി ഡയറക്ടർ അവർകൾക്ക് അനുഭവപ്പെട്ടിട്ടുള്ള മറെറാരു വൈഷമ്യം നാടൊട്ടുക്ക് പ്രചുരപ്രചാരത്തിലായിട്ടുള്ളതും പ്രയോജനപ്രദങ്ങളായ സകലസ്ഥാപനങ്ങളെയും പ്രസ്ഥാനങ്ങളെയും ആമൂലമസ്തകം നശിപ്പിക്കുന്നതുമായ വർഗ്ഗീയമത്സരക്കൊടുങ്കാററാകുന്നു. ഗവർമെൻറുസ്കൂളുകളെ പ്രൈവററ് ഏജൻസിക്കു നിവൃത്തിയുള്ളിടത്തെല്ലാം വിട്ടുകൊടുക്കണമെന്നാണു ഗവമ്മെൻറിൻെറ പരസ്യമായ സിദ്ധാന്തം. ഈ സിദ്ധാന്തം ഫലോന്മുഖമാക്കുന്നതിന് വർഗ്ഗീയമത്സരം ഒരിക്കലും അനുവദിക്കുന്നില്ല. സ്കൂളിൻെറ തൃപ്തികരമായ നടത്തിപ്പിനു പര്യാപ്തമായ ധനശക്തിയും സ്വാധീനശക്തിയും ക്രിയാശക്തിയുമുള്ള ഏതെങ്കിലും പ്രൈവററ് ഏജൻസി സ്കൂൾ വിട്ടുകിട്ടുന്നതിന് അപേക്ഷിക്കുന്നപക്ഷം ഉടൻതന്നെ സമീപപ്രദേശത്തുനിന്നും ഇതരവർഗ്ഗത്തിൽപെട്ട പല കക്ഷികളുടെയും പ്രതിഷേധാഭിപ്രായപ്രദർശകങ്ങളായ നിരവധി അപേക്ഷകൾ പരിശോധകന്മാരെയും ഡയറക്ടർ അവർകളെയും എന്നുവേണ്ട ദിവാൻജി അവർകളെ പോലും ദുർവിലംഘ്യമായ വിധത്തിൽ പരിവരണം ചെയ്യുന്നു. ഇതുപോലെതന്നെ എവിടെയെങ്കിലും ഒരു പുതിയ പള്ളിക്കൂടം സ്ഥാപിക്കുന്നതിന് ആരെങ്കിലും അപേക്ഷിക്കുന്നപക്ഷം മററുവർഗ്ഗത്തിൽ പെട്ട ആളുകൾ ഉടൻതന്നെ പ്രതിഷേധസൂചകങ്ങളായ ഹർജികൾ അയച്ചുതുടങ്ങും. അതുപോലെ ഏതെങ്കിലും ഒരു വർഗ്ഗത്തിൽപെട്ട ഒരു മാനേജർ നടത്തിപ്പോരുന്ന പള്ളിക്കൂടം ഏതുപ്രകാരത്തിലാണു നശിപ്പിക്കേണ്ടതെന്നാണു മററുവർഗ്ഗത്തിൽപെട്ട സമീപവാസികളുടെ ആലോചന. തങ്ങളുടെ കുട്ടികൾ പഠിച്ചില്ലെങ്കിലും തരക്കേടില്ല. ഇതരവർഗ്ഗീയനാൽ നടത്തപ്പെടുന്ന പള്ളിക്കൂടം നാമാവശേഷമാ

ക്കേണ്ടതു് അത്യാവശ്യമാണ്. ഈ അവസ്ഥ അത്യന്തം അനശോചനീയമാണെന്നുതന്നെ പറയേണ്ടിയിരിക്കുന്നു.

ഈ അവസ്ഥയുടെ പരിഹാരത്തിനു ഡയറക്ടർ അവർകൾ യാതൊരു മാർഗ്ഗവും നിർദ്ദേശിച്ചുകാണുന്നില്ല. ജനങ്ങളുടെ വർഗ്ഗീയമനഃസ്ഥിതി മാറിയല്ലാതെ ഇതിന് ഒരവസാനമുണ്ടാകുന്നതല്ലെന്നായിരിക്കാം അദ്ദേഹത്തിന്റെ വിശ്വാസം. എന്നാൽ വർഗ്ഗീയമനഃസ്ഥിതി ദിനംപ്രതി പരിപുഷ്ടമായി വരുന്നതിനുള്ള ലക്ഷണങ്ങളാണു കാണുന്നതു്. ഈ അവസരത്തിൽ കഴിഞ്ഞ നിയമസഭക്ക് ഒരുമെമ്പർ ചോദിച്ച ചോദ്യങ്ങൾ ഓർമ്മയിൽ വരുന്നു. തന്റെ വർഗത്തിൽപെട്ടവർ എത്ര പള്ളിക്കൂടങ്ങൾക്ക് അപേക്ഷിച്ചിരുന്നു എന്നും എത്ര അപേക്ഷകൾ നിരസിക്കപ്പെട്ടു എന്നും എത്ര അപേക്ഷകൾക്ക് അനുകൂലമായി തീരുമാനം ഉണ്ടായി എന്നും ആണ് അദ്ദേഹത്തിന് അറിയേണ്ടിയിരുന്നതു്. സ്കൂളുകൾ വർഗ്ഗീയങ്ങളായിട്ട് അല്ലാതെ ദേശീയങ്ങളായിട്ട് അനുവദിക്കുന്നപക്ഷം ഈ ദുരവസ്ഥക്കു ശമനം ഉണ്ടാകുമെന്ന് ഊഹിക്കാൻ ന്യായം കാണുന്നുണ്ട്.



# വിശപ്പും ആഹാരവും.

(ആർ. ഈശ്വരപിള്ള ബി. എ)

"വിശപ്പ്" ജീവലോകസാധാരണമായ ഒരു ധർമ്മമാക കൊണ്ട് അതിന്റെ ഒരു വിവരണം ഇവിടെ ആവശ്യമുണ്ടെന്നു വിചാരിക്കുന്നില്ല. നാമെല്ലാവരും അതിനെ ഒരിക്കൽ അല്ലെങ്കിൽ മറെറാരിക്കൽ അനുഭവിച്ചറിഞ്ഞിട്ടുള്ളതിനാൽ അതിന്റെ സ്വഭാവം എന്താണെന്ന് ഒരു വർണ്ണനയോ വിവരണമോ കൂടാതെ തന്നെ നമുക്കു ഗ്രഹിക്കാൻ കഴിവുള്ളതാണ്. അഥവാ അതിനൊരു നിർവ്വചനം നൽകണമെന്നു വച്ചാൽ തന്നെയും അത്ര സുകരമാണെന്നു തോന്നുന്നില്ല. "ക്ഷുത്തു്" എന്നോ "പശി" എന്നോ വല്ല പര്യായശബ്ദവും പറഞ്ഞതുകൊണ്ടും വല്ല വിശേഷവുമുണ്ടെന്നു തോന്നുന്നില്ല. നാം വിശപ്പിനെ അഗ്നിയോടുപമിച്ചു സാധാരണ പറയാറുണ്ട്. വിശക്കുമ്പോൾ വയർ 'കത്തുന്നു' എന്നും, വയർ 'എരിയുന്നു' എന്നും, വിശന്നു 'പൊരിയുന്നു' എന്നും മററും നാം പറയുന്നതു സാധാരണയാണ്. ഇതിനു "ജഠരാഗ്നി" എന്നും "ദഹനശക്തി" എന്നും പേർ പ

റയാറുണ്ട്. എന്നാൽ വയററിൽ യഥാൎത്ഥമായ അഗ്നിയില്ലെങ്കിലും, വിശപ്പു വരുമ്പോൾ ഒരു "കത്തൽ" പോലെയാണ് നമുക്കു സാധാരണ തോന്നുന്നത്. ഏതായാലും അഗ്നിക്കുള്ള പചനശക്തിയോടും പ്രവൃത്തിയോടും കൂടിയ ഒരു വസ്തു ഉദരത്തിൽ വ്യാപരിക്കുന്നുണ്ടെന്നല്ലാതെ നമുക്കു മററൊന്നും പറവാൻ തരമില്ല. ഇതിലും അധികമായ അറിവു വേണ്ടിയിരുന്നാൽ അതു ശരീരശാസ്ത്രജ്ഞന്മാൎക്കോ മററോ അല്ലാതെ തരുവാൻ സാധിക്കയില്ലല്ലൊ. അവരും തന്നെ, അതിൻെറ യഥാർത്ഥസ്വഭാവവും വ്യാപാരരീതിയും പൂൎണ്ണമായി ഗ്രഹിച്ചിട്ടുണ്ടോ എന്നും നല്ല നിശ്ചയമില്ല. വിശപ്പിനെപ്പററി ശാസ്ത്രീയമായി ഒന്നും തന്നെ ഈ ലേഖനത്തിൽ പ്രതിപാദിക്കാൻ ഉദ്ദേശിച്ചിട്ടില്ലാത്തതുകൊണ്ട് ഇപ്പോൾ അത്രത്തോളം ദൂരം പോകേണ്ട ആവശ്യവും ഇല്ല. ഭക്ഷണത്തിൻെറ അഭാവം കൊണ്ട് ഉദരത്തിലുണ്ടാകുന്ന ഒരുതരം അസ്വാസ്ഥ്യവികാരമാണ് 'വിശപ്പെ'ന്നു പറഞ്ഞാൽ തല്ക്കാലം മതിയാകുമെന്നു തോന്നുന്നു. ഇതിൽ ഉണ്ടായിരിക്കാവുന്ന ന്യൂനതയെ അനുഭവജ്ഞാനം കൊണ്ടു പരിഹരിച്ചാൽ, നമ്മുടെ ഉദ്ദേശ്യത്തിനു മതിയാകുന്നതാണ്. ഇതു് ക്ലിപ്തസമയങ്ങളിൽ ഉണ്ടാകുന്നതും ഭക്ഷണം കൊണ്ടു ശമിപ്പിക്കാവുന്നതുമായ ഒരു ശരീരാസ്വാസ്ഥ്യമാണെന്നും പറഞ്ഞു കാണുന്നുണ്ട്. ഏതായാലും "ഹസ്തകങ്കണം കിം ദൎപ്പണൈഃ, പ്രേക്ഷ്യതെ" എന്നുള്ള ലോകോക്തി അനുസരിച്ച് അനുഭവസിദ്ധമായിരിക്കുന്നൊ വസ്തുവിൻെറ വൎണ്ണനയും വിവരണവും മററും ആവശ്യമില്ലല്ലൊ.

മനുഷ്യൻ തനിക്കു സിദ്ധിച്ചിട്ടുള്ള അധികാരങ്ങളുടേയും അവകാശങ്ങളുടേയും വിഷയത്തിൽ ഇതരജന്തുക്കളേക്കാൾ കവിഞ്ഞു നില്ക്കുന്നുണ്ടെങ്കിലും തൻെറ ആവശ്യങ്ങളെ സംബന്ധിച്ച് ഇതരജീവികളിൽ നിന്നും ഏററവും താഴ്ന്ന നിലയിലാണു സ്ഥിതിചെയ്യുന്നത്. ഇതരജന്തുക്കളെ അപേക്ഷിച്ചു മനുഷ്യനു് ആവശ്യങ്ങളും ന്യൂനതകളും വളരെ കൂടുതലായിട്ടുണ്ട്. അസംഖ്യം ശത്രുക്കളുടെ മദ്ധ്യത്തിൽ നിരായുധനായിട്ടാണ് മനുഷ്യൻെറ അവതരണം. മററു ജീവികൾക്കു പ്രകൃതി തന്നെ ആയുധങ്ങളും നൽകീട്ടുണ്ട്. മനുഷ്യന് ഇതൊന്നും ഇല്ല. തൻെറ ബുദ്ധി ഒന്നുകൊണ്ടു തന്നെ ഈ ന്യൂനതകളെയെല്ലാം പരിഹരിക്കേണ്ടിയിരിക്കുന്നു. മനുഷ്യൻെറ സുഖാനുഭവങ്ങളുടെ സംഖ്യയെ വൎദ്ധിപ്പിക്കുന്നതിനായിട്ടാണ് മനുഷ്യനു ആവശ്യങ്ങൾ അധികം നൽകപ്പെട്ടിരിക്കുന്നതു്. ഓരോ ആവശ്യത്തിൻേറയും നിൎവ്വഹണം മനുഷ്യനു സന്തോഷഹേതുകമായി ഭവിക്കുന്നു. അതുകൊണ്ട് ആവശ്യം കൂടിയിരിക്കുന്ന ജീവിക്കു സുഖാനുഭവം കൂടിത്തന്നെ ഇരിക്കും. മനുഷ്യൻെറ ആവശ്യങ്ങളിൽ വച്ച് ഒട്ടും അപ്രധാനമല്ലാത്ത ഒന്നാണു ക്ഷുത്തു് അല്ലെങ്കിൽ വിശപ്പ്. ഇതു് സൎവ്വലോകജീവസാധാരണമായ ഒരു ആവശ്യമാണെങ്കിലും മനുഷ്യനിലാണ് ഇതു ഇതരജീവികളെ അപേക്ഷിച്ച് അ

ധികം ബലവത്തായിരിക്കുന്നതു്. ഇതരജീവികൾക്കൊക്കെയും പ്രായേണ വലിയ ക്ഷീണം കൂടാതെ വിശപ്പു സഹിക്കുന്നതിനുള്ള ശക്തിയുള്ളതായി കാണപ്പെടുന്നു. ഇവ മിക്കവയും അങ്കാഗതസത്വവൃത്തികളായിത്തന്നെ ജീവിക്കുന്നു. വല്ലതും തരത്തിനു കിട്ടുമ്പോൾ ഭക്ഷിക്കയെന്നുള്ള വിധത്തിലാണു് ഇവർ ജീവിക്കുന്നതു്. വന്യമൃഗങ്ങളുടെ സ്ഥിതി നോക്കുക. ഇവക്കു വല്ലതും ഇര കിട്ടുമ്പോൾ മാത്രമെ ഭക്ഷണമുള്ളൂ. അനേകദിവസം ഒരു ആഹാരവും കൂടാതെ കഴിച്ചുകൂട്ടുന്നു. ഇവരുടെ ജഠരാഗ്നിയെ ഇപ്രകാരം യാദൃശ്ചികമായ ആഹാരത്തിനു് അനുരൂപമായ വിധത്തിൽ പ്രകൃതിതന്നെ നിയന്ത്രിതമാക്കിയിരിക്കയാണു്. ജീവികളിൽ വിശപ്പിൻെറ ദൌർബല്യം പ്രായേണ ഭക്ഷണത്തിൻെറ ദൌർലഭ്യത്തെ അനുസരിച്ചു തന്നെയാണിരിക്കുന്നതു്. ഊർണ്ണനാഭി, സർപ്പം, സിംഹം, വ്യാഘ്രം മുതലായവ ഒരു ഭക്ഷണം കൊണ്ടു് എത്രയോ ദിവസം കഴിക്കുന്നു. എന്നാൽ മനുഷ്യൻെറ സ്ഥിതി ഇതൊന്നുമല്ല. ഒരു ദിവസം ഭക്ഷണം കഴിച്ചില്ലെങ്കിൽ വലിയ കുഴപ്പമായി. അല്പമെങ്കിലും ഭക്ഷണം കൂടാതെ അധികദിവസം ജീവിച്ചിരിക്കുന്നതിനു മനുഷ്യനു സാധിക്കയില്ല. വിശപ്പിനെപ്പററിയുള്ള ഭയമാണു പ്രധാനമായി മനുഷ്യനെ പരിശ്രമിയും അധ്വാനിയുമാക്കിത്തീർത്തിരിക്കുന്നതു്. വിശപ്പില്ലാതിരുന്നുവെങ്കിൽ മനുഷ്യൻ ഇന്നത്തെപോലെ വ്യവസായി ആയിത്തീരുകയില്ലായിരുന്നു. മനുഷ്യനെ കൃഷികവൃത്തിയിലേക്കു് ആകർഷിച്ചതു യഥാർത്ഥത്തിൽ ഈ ബലവത്തായ വികാരം തന്നെയാണെന്നു വേണം പറവാൻ. ധനസമ്പാദനത്തിനു മനുഷ്യനെ ആദ്യമായി പ്രോത്സാഹിപ്പിച്ചതും വിശപ്പു തന്നെയാണു്. മനുഷ്യനു് വേറൊരു ശത്രുവിനേയും ഇത്രയും ഭയമില്ല. ഇതിൻെറ ആക്രമണത്തെ തടുക്കുന്നതിനു വേണ്ടി മനുഷ്യൻ ചെയ്യുന്ന കരുതൽ ചില്ലറയൊന്നുമല്ല. വിശപ്പിനെ തടുക്കാൻ നിവൃത്തിയില്ലെന്നു കണ്ടാൽ ആത്മഹത്യ കൂടി ചെയ്യുന്നതിനു മനുഷ്യൻ മടിക്കുന്നില്ല. ക്ഷുത്തു നിമിത്തം ഉണ്ടാകാവുന്ന ദീർഘമായ പീഡയെ ഒഴിക്കുന്നതിനു വേണ്ടി തല്ക്കാലനാശത്തെ തന്നെ മനുഷ്യൻ വരിക്കുന്നു. എന്നാൽ വിശപ്പുകൊണ്ടു മരിക്കുന്ന മനുഷ്യരുടെ സംഖ്യ വളരെ കുറവാണു്. വലുതായ ക്ഷാമം ബാധിക്കുന്ന കാലങ്ങളിൽ പക്ഷെ ഇങ്ങിനെ വല്ലതും സംഭവിച്ചേക്കാം. മനുഷ്യൻ ദീർഘദർശിയായതുകൊണ്ടു വിശപ്പിൻെറ നിർദ്ദയമായ ആക്രമണത്തെ തടുക്കുന്നതിനും അതിനുതന്നെ ഇട കൊടുക്കാതിരിക്കുന്നതിനും വേണ്ട കരുതലുകൾ ചെയ്യുന്നതിൽ ജാഗരൂകനായിട്ടാണിരിക്കുന്നതു്. തങ്ങളേയൊ തങ്ങൾക്കുട്ടത്തുള്ളവരേയൊ ഈ ബാധ ഉപദ്രവിക്കാതിരിക്കുന്നതിനു മിക്കു മനുഷ്യരും ധാന്യം മുതലായ ഭക്ഷണസാധനങ്ങൾ ശേഖരിച്ചു വെയ്ക്കുയും ഇല്ലെങ്കിൽ ഭക്ഷണസാധനങ്ങളെ വാങ്ങുന്നതിനുള്ള ധനം കരുതിവെയ്ക്കുയും ധനോല്പാ

ദകമായ ഭൂസ്വത്തു സമ്പാദിക്കയും മററും ചെയ്തുവരുന്നു. ഇതിനു നിവൃത്തിയില്ലാത്തവർ ദിവസംപ്രതി കൂലിവേല ചെയ്തും അല്ലെങ്കിൽ യാചകവൃത്തിയെ അവലംബിച്ചും ഭക്ഷണത്തിനുള്ള വഴി തേടുന്നു. അന്യന്മാരുടെ ശ്രമഫലത്തെ ന്യായരഹിതമായി അപഹരിച്ചും അഥവാ മോഷ്ടിച്ചും ഒട്ടധികം പേർ ഉപജീവിക്കുന്നുണ്ട്. "ഉദരനിമിത്തം ബഹുകൃതവേഷം" എന്നു ശങ്കരാചാൎയ്യർ പറഞ്ഞിട്ടുള്ളതു് എത്രയോ വാസ്തവമാണ്. നാമെല്ലാവരും ഏറക്കുറെ ക്ഷുത്തിൻെറ ദാസന്മാരാണ്. ഇതിനുവേണ്ടി നാം എന്തെല്ലാം വേഷം കെട്ടുന്നുവെന്നു പറവാൻ പ്രയാസമാണ്. എന്തെല്ലാം ഉപായം പ്രയോഗിച്ചാലും എല്ലാവരും ദിവസംപ്രതി പൂൎണ്ണമായി വിശപ്പടക്കിയെന്നു വരാൻ പ്രയാസമാകുന്നു. അന്യൻെറ ഔദാൎയ്യത്തെ ആശ്രയിച്ച് ഒട്ടധികം മനുഷ്യർ ഉപജീവിക്കുന്നുണ്ട്. എന്നാൽ ഇതൊരസ്ഥിരമായ ഏൎപ്പാടാകകൊണ്ട് പലരും മുറിപ്പട്ടിണിക്കാരും അൎദ്ധാശനന്മാരുമായി ജീവിക്കേണ്ടതായിത്തന്നെ ഇരിക്കുന്നു. ഒരു ദിവസം വല്ലതും കിട്ടിയെന്നും അടുത്ത ദിവസം ഒന്നും കിട്ടിയില്ലെന്നും വരാം. ഇങ്ങിനെയുള്ളവരുടെ ആരോഗ്യം ക്രമേണ ക്ഷയിച്ച് ഒടുവിൽ മരണം പ്രാപിച്ചു എന്നും വരാം. മനുഷ്യൻ വന്യമൃഗങ്ങൾ മുതലായ ഇതരജീവികളെപ്പോലെ അനിശ്ചിതമായ പ്രതീക്ഷാവസ്ഥയിൽ ജീവിക്കുന്നതിനു ശക്തനല്ല. വല്ലതും സമ്പാദിച്ചു വയ്ക്കണമെന്നു മനുഷ്യൎക്കുണ്ടാകുന്ന ആഗ്രഹത്തിൻെറ അടിസ്ഥാനം വിശപ്പിനെ കുറിച്ചുള്ള ഭയം തന്നെയാണ്. നാളത്തേക്കു ഭക്ഷണമില്ലെന്നു കണ്ടാൽ ഉടനെ മനുഷ്യനു പരിഭ്രമമായി. പിന്നെ ഇന്നതേ ചെയ്യാവൂ എന്നില്ല. മോഷണം, പിടിച്ചുപറി, കുത്തിക്കല മുതലായതിനുപോലും മടിക്കയില്ല. എന്നാൽ ഇതരജീവികളുടെ സ്ഥിതിക്കു വളരെ വ്യത്യാസമുണ്ട്. വന്യമൃഗങ്ങളും മററും തല്ക്കാലം വിശപ്പു ശമിച്ചാൽ പൂൎണ്ണസന്തുഷ്ടിയോടുകൂടി വൎത്തിക്കുന്നു. എന്നാൽ മനുഷ്യമനസ്സ് ക്ഷുല്പീഡയെ പ്രതീക്ഷിക്കയും വിശപ്പു വരുന്നതിനു മുമ്പുതന്നെ അതിൻെറ ഉപദ്രവത്തെ അനുഭവിക്കയും ചെയ്യുന്നു. നിരന്തരമായ ഈ മനോവ്യഥ ശരീരത്തെ ക്ഷയിപ്പിക്കയും ക്രമശഃ മരണഹേതുകമായ വല്ല രോഗത്തേയും ഉല്പാദിപ്പിക്കയും ചെയ്യുന്നു. എന്നാൽ വിശപ്പു ശമിപ്പിക്കാൻ നിവൃത്തിയില്ലാതെ വലഞ്ഞു് ആതുരന്മാരായി മരിക്കുന്നവരുടേയൊ, സമയഭേദവും വസ്തുഭേദവും കൂടാതെ ഭക്ഷണം കഴിച്ചു രോഗബാധിതന്മാരായി മരിക്കുന്നവരുടേയൊ സംഖ്യ അധികമെന്നു അല്പം സംശയം ഉണ്ട്. വിശപ്പു വരുന്നതിനുമുമ്പു കാപ്പി കുടിക്കയും അതു ദഹിക്കുന്നതിനു മുമ്പു ഭക്ഷണം ചെലുത്തുകയും, പിന്നെയും കാപ്പിയും ഭക്ഷണവും കഴിക്കയും ചെയ്യുന്നവർ നമ്മുടെ ഇടയിൽ ധാരാളം ഉണ്ട്; അല്ല അവരുടെ സംഖ്യയാണധികമുള്ളതു്. മൃഗങ്ങൾ മുതലായ ഇതരജീവികൾക്ക് ഈ അനാശാസ്യമായ

വ്യതിയാനം ഒരിക്കലും ഇല്ല. അവയ്ക്കു വിശപ്പില്ലെങ്കിൽ ഭക്ഷണത്തിന് ഒരിക്കലും ആവശ്യപ്പെടുകയില്ല. ഇവയാണു പ്രായേണ പ്രകൃതിയുടെ നിയമത്തിനു അനുരൂപമായി ജീവിക്കുന്നത്. ഉപജീവനമാർഗ്ഗമുള്ള മനുഷ്യരുടെ ഇടയിൽ വിശപ്പു ശമിപ്പിക്കാൻ വേണ്ടി മാത്രം ഭക്ഷിക്കുന്നവർ വളരെ കുറവാണ്. ഭക്ഷിക്കാൻ വേണ്ടി ഭക്ഷിക്കുന്നവരാണു ഭൂരിഭാഗവും. ഉദ്യോഗസ്ഥന്മാരുടെ ഇടയിലാണ് ഈ നടപ്പ് ഇന്നു ബലവത്തായി തീർന്നിരിക്കുന്നത്. ഉദ്യോഗസംബന്ധമായ ജോലിയും ഇതുമല്ലാതെ ഇവർക്കു വേറെ ജോലി ഒന്നും ഉള്ളതായി പ്രത്യക്ഷത്തിൽ കാണുന്നില്ല. ഒരു പക്ഷെ അവരുടെ ജോലിക്ക് ഇത് ആവശ്യമായിരുന്നേക്കാം. എന്നാൽ ഈ പതിവു പല വിധത്തിലും ദോഷഹേതുകമാണെന്നാണു തോന്നുന്നത്. ഒന്നാമത്തുള്ള ദോഷം രോഗോല്പാദനമാണ്. "ഉദരനിമിത്തം ബഹുകൃതദോഷം" എന്നുള്ളതും വാസ്തവം തന്നെയാണ്. മിക്ക രോഗങ്ങളുടേയും ഉത്ഭവം ഉദരത്തിൽ തന്നെയാണ്. രണ്ടാമത്തുള്ള ദോഷം അന്യന്മാർക്കുപയോഗപ്പെടാവുന്ന ഭക്ഷണംകൂടി നാം ഉപയോഗമില്ലാതാക്കുന്നു എന്നുള്ളതാണ്. നാം അതു സാധുക്കൾക്കു കൊടുക്കുന്നതായാൽ നമുക്കു രോഗവുമില്ല; അവർക്കു വിശപ്പും ശമിക്കും. മൂന്നാമത്തുള്ള ദോഷം നാം അത്രയും സമയം വൃഥാ വ്യയം ചെയ്യുന്നു എന്നുള്ളതാണ്. നിർബന്ധിതമായ അനശനം ആരോഗ്യത്തിന് എത്രമാത്രം ഹാനികരമായിരിക്കുമോ അത്രത്തോളം ആരോഗ്യപ്രദമായിരിക്കും. നാം സ്വയമേവ അനുഷ്ഠിക്കുന്ന അനശനവ്രതം—നമുക്കു വ്രതാനുഷ്ഠാനവും മററും കല്പിച്ചിരിക്കുന്നതു—അമിതഭക്ഷണം കൊണ്ടു വരാവുന്ന ദോഷങ്ങളെ പരിഹരിക്കുന്നതിനായിട്ടാണെന്നു വേണം വിചാരിപ്പാൻ. എന്നാൽ നാം ഇതിനെ ഇപ്പോൾ അർത്ഥമില്ലാത്ത നിയമമാണെന്നും പറഞ്ഞു തള്ളിയിരിക്കയാണ്. മനുഷ്യനിൽ സാത്വീകാംശം വർദ്ധിപ്പിക്കുന്നതിനും, ചിന്താശക്തിയെ പോഷിപ്പിക്കുന്നതിനും, മനസ്സിന് ഏകാഗ്രത നൽകുന്നതിനും ഇടക്കിടക്കുള്ള അനശനവ്രതം വളരെ ഉപകരിക്കുന്നതാണ്. അനശനം കൊണ്ടു നാം മിച്ചം വയ്ക്കുന്ന ഭക്ഷണപദാർത്ഥം അന്യന്മാർക്കുപയോഗപ്പെടുകയും ചെയ്യുമല്ലൊ.

'വിശപ്പെ'ന്നൊന്നു മനുഷ്യനില്ലാതിരുന്നുവെങ്കിൽ മനുഷ്യൻെറ ഇന്നത്തെ സ്ഥിതി എന്തായിരിക്കുമെന്ന് ഏറക്കുറെ ഊഹിക്കാവുന്നതാണ്. കൃഷി, വ്യവസായം മുതലായി നമ്മുടെ ലോകവ്യാപാരങ്ങളിൽ പലതും അവയുടെ അഭാവംകൊണ്ടു മാത്രം ശോഭിക്കുമായിരുന്നു. മനുഷ്യൻ അദ്ധ്വാനത്തിനു പ്രാപ്തനല്ലാതെയും വരുമായിരുന്നു. അഥവാ അദ്ധ്വാനം ചെയ്യുന്നതായിരുന്നാൽ അതിലേക്കു വ്യയം ചെയ്ത ശാരീരശക്തിയെ വീണ്ടും വർദ്ധിപ്പിക്കുന്നതിനു സാധിക്കയുമില്ലായിരുന്നു. ആയുസ്സ് ഹ്രസ്വമായി ഭവിക്കുമായിരുന്നു. മനുഷ്യവ്യാപാരങ്ങളെല്ലാം അവയുടെ ഉല്പത്തിസ്ഥാനം

വരെ മനസാ അനുഗമിക്കുന്നതായാൽ പ്രായേണ നാം വിശപ്പിൽ തന്നെ ചെന്നു ചേരുവാനാണിടയുള്ളത്. ഇന്നത്തെ മിയ്യ പരിഷ്കാരങ്ങളുടേയും നിദാനവും ഈ വികാരശാന്തിയെ പരമോദ്ദേശ്യമാക്കിയുള്ള മനുഷ്യപ്രയത്നം തന്നെയാണെന്ന് അല്പം ചിന്തിച്ചാൽ ബോദ്ധ്യപ്പെടുന്നതാണ്.

ഇതു മനോക്ഷമേപോലം നാം ഏറെക്കുറെ ഇന്നു നിസ്സാരമെന്നു കരുതുന്ന ഈ വികാരത്തിന്റെ ശക്തി എത്ര മഹത്താണെന്നും അതിന്റെ ഫലം എത്രമാത്രം ദുരധിരൂഢമാണെന്നും പറയാൻ പ്രയാസമാണ്. ക്ഷുത്ത് മനുഷ്യനു നൽകപ്പെട്ടിട്ടുള്ളത് ഒരു വിശിഷ്ടമായ ഉദ്ദേശ്യത്തോടു കൂടിയാണ്. അധ്വാനംകൊണ്ടും സ്വേദം കൊണ്ടും ക്ഷയിക്കുന്നതിനിടയുള്ള ശരീരത്തെ പൂർവ്വവൽ ബലപ്പെടുത്തുന്നതിനും പോഷിപ്പിക്കുന്നതിനും വേണ്ടി പുറത്തുനിന്നും പോഷകപദാർത്ഥങ്ങളെ ശരീരത്തിലേക്ക് ആവാഹിക്കുന്നതിനുള്ള ഒരു ഉത്തമോപായമായിട്ടാണു വിശപ്പു മനുഷ്യനിൽ നിക്ഷിപ്തമായിരിക്കുന്നത്. ഇപ്രകാരം നിഷ്കരുണനായ ഒരു ശാസിതാവിനാൽ പ്രേരിപ്പിക്കപ്പെട്ടിരുന്നില്ലെങ്കിൽ മനുഷ്യർ അവരുടെ ശക്തി കവിഞ്ഞുള്ള വിധത്തിൽ ഭോഗങ്ങളേയും മററും തുടരെ അനുഭവിച്ച് കായക്ഷയത്തിനു ഇടയാക്കുകയും സുഖാനുഭവങ്ങളിലുള്ള ആസക്തി നിമിത്തം ശരീരരക്ഷയെ വിസ്മരിക്കയും ചെയ്യുന്നതിനു വഴിയുണ്ടായേക്കാം. എന്നാൽ ക്ഷുത്തിന്റെ ആജ്ഞ സൈനികാജ്ഞയെ പോലെ-അവിചാരണീയാജ്ഞ-അനുസരിക്കയെല്ലാതെ മററു നിവൃത്തിയൊന്നുമില്ല. മനുഷ്യനിൽ മററു യാതൊരു വികാരത്തിനും ഇത്രത്തോളം ശാസനാവൈഭവമില്ല. മനുഷ്യരിൽ അധികംപേരും ഈ ആജ്ഞയെ ഭയന്നു മുമ്പിൽ കൂട്ടിതന്നെ പരിഹാരം ചെയ്യുന്നു. നിവൃത്തിയില്ലാത്തവർ അന്യസഹായത്തോടുകൂടിയും മററും അതിന്റെ ആജ്ഞയെ അനുസരിക്കുന്നു.

ഭക്ഷണംകൂടാതെ മനുഷ്യനൊ ഇതരജീവികൾക്കൊ അധികകാലം ജീവിച്ചിരിക്കുവാൻ സാധിക്കുമെന്നു തോന്നുന്നില്ല. സാധാരണ ഏഴു ദിവസം വരെ ഭക്ഷണം കൂടാതെ ജീവിച്ചിരിക്കാമെന്നാണു വിശ്വാസം. ഇതിൽ അധികം കാലം പലരും ജീവിച്ചിരുന്നിട്ടുണ്ട്. ഋഷികളും യോഗികളും മററും ഇങ്ങനെ ജീവിച്ചിരിക്കുന്നതായി പുരാണാദികളിലും മററും പറഞ്ഞിട്ടുണ്ടല്ലൊ. എന്നാൽ ഇവരും ഫലമൂലങ്ങൾ കൊണ്ട് ഉപജീവനം ചെയ്തുവന്നു എന്നാണു കാണുന്നത്. ഇവ, പ്രകൃതി തന്റെ പുതിയ അതിഥിയായ മനുഷ്യന് ആദ്യം നൽകിയ സൽക്കാരമാണ്. എന്നാൽ മനുഷ്യർ പ്രകൃതിയുടെ ഉത്സംഗം വിട്ടു മാറിയതോടുകൂടി ഗോവിനെ അഥവാ ഭൂമിയെ ദോഹനം ചെയ്തു ഉപജീവനമാർഗ്ഗം സമ്പാദിക്കാൻ തുടങ്ങി. ഇ

മ്പോൾ അവിടെനിന്നും തെററി കൃത്രിമഭോജ്യങ്ങളെ തേടിപ്പിടിച്ചു് ഉപയോഗിക്കയാണു്. ഇനി ഇവിടെനിന്നും തെററി മാറാനാണിടയുള്ളതു്. മനുഷ്യൻ ഇന്നു് ആവശ്യമില്ലാത്തതിലൊക്കെയും രുചിയും അഭിരുചിയും ജനിപ്പിച്ചു വികസിപ്പിച്ചു് ഉദരത്തെ ദണ്ഡിപ്പിച്ചു വരികയാണു്. തന്നിമിത്തം ഇന്നത്തെ മനുഷ്യർ മിക്കവരും പ്രകൃതിയുടെ സന്താനങ്ങളായിട്ടല്ല കേവലം സാലഭംഞ്ജികകളൊ മററൊ ആയിട്ടാണു ജീവിച്ചുവരുന്നതു്. ഭക്ഷണം ഒരു ജീവനോപായമായിട്ടല്ലതെ ഒരു പരമോദ്ദേശ്യമായിട്ടു കരുതിവരുന്നവരാണധികം. വിശപ്പിനു് ഇന്നു പലരും അവകാശം നൽകുന്നില്ല. വിശപ്പു തോന്നുമ്പോൾ ഭക്ഷിക്കയെന്നുള്ള പതിവു പോയി ഭക്ഷിക്കുന്ന അവസരങ്ങളിലൊക്കെയും വിശപ്പു വന്നുകൊള്ളട്ടെ എന്നാണു് ഉപജീവനോപായസമ്പന്നന്മാരുടെ ഏൎപ്പാട്ട്. അഗ്നിയെ ഉജ്ജ്വലിപ്പിക്കുന്നതിനു പകരം ഇന്ധനത്തിന്റെ ആധിക്യംകൊണ്ടു് അഗ്നിയെ കെടുത്തുകയാണു പലരും ചെയ്യുന്നതു്. ഇന്നു് ഒരു ധനാഢ്യന്റെ തീൻമേശയെ പരിശോധിക്കുന്നതായാൽ പ്രകൃതിയുടെ എന്തെല്ലാം ഭാഗം അപഹരിച്ചും ഖണ്ഡിച്ചും അതിന്മേൽ നിരത്തിയിട്ടുണ്ടെന്നു കാണാവുന്നതാണു്. ഈ സമയത്തുതന്നെ ലോകത്തിൽ എത്രയോ പേർ പശി നിമിത്തം കൃശോദരന്മാരായി വലയുന്നുണ്ടായിരിക്കും? എന്നാൽ മനുഷ്യരായ നാം ഒരു നിയമം അനുസരിച്ചു പ്രവൃത്തിച്ചാൽ നന്നായിരിക്കും. വിശപ്പു വരുമ്പോൾ മാത്രമെ ഭക്ഷിക്കയുള്ളു എന്നും ദരത്തിന്റെ ശമനത്തിനു വേണ്ടിടത്തോളം മാത്രമെ ഭക്ഷിക്കയുള്ളു എന്നും ഒരു നിശ്ചയം ചെയ്യുന്നതായാൽ ഇന്നു പട്ടിണി കിടക്കുന്നവൎക്കു പലൎക്കും ഭക്ഷണം ലഭിക്കയും രോഗങ്ങൾക്കു കുറവു വരികയും പ്രകൃതിക്കു് ഇന്നത്തെ പോലെ വൈരൂപ്യവും നാശവും സംഭവിക്കാതിരിക്കയും ചെയ്യുന്നതാണല്ലൊ. ഭക്ഷണം ഒരുദ്ദേശ്യമല്ല. അതു് ജീവസന്ധാരണത്തിനുള്ള ഒരുപായം മാത്രമാണു്. അതിനാൽ അതിനു് അത്രത്തോളം വില കൊടുത്താൽ മതിയാകും. നാം ജീവിക്കുന്നതിനായി ഭക്ഷിക്കയാണു്; ഭക്ഷിക്കുന്നതിനായി ജീവിക്കയല്ല. അതുകൊണ്ടു് ഉദ്ദേശ്യത്തിനുള്ള പ്രാധാന്യം ഉപായത്തിനു നല്കേണ്ട ആവശ്യമില്ല. വിശപ്പു ശരീരത്തിന്റെ രക്ഷയ്ക്കും പോഷണത്തിനും വേണ്ടി നല്കപ്പെട്ടിട്ടുള്ള ഒരു അനുഗ്രഹമാണു്. അതിനെ ആ നിലയിൽ തന്നെ ആദരിച്ചു പ്രവൃത്തിക്കേണ്ടതു മനുഷ്യന്റെ പ്രധാനചുമതലയാണു്.

---

# പ്രഭുസമക്ഷം.

(ഉള്ളൂർ)

I

ഈരേഴുലോകങ്ങൾക്കുമീശനാം മഹാപ്രഭോ!
ദൂരസ്ഥം, മഹോന്നതം, ദുഷ്പ്രാപം ഭവൽപദം.
എങ്കിലും പാപിഷ്ഠനാം ഞാനുമപ്പദത്തിങ്കൽ
തങ്ങിടുന്നതിനു താൻ താവകം പരിശ്രമം.
ആവതല്ലങ്ങേക്കൈക്കുമങ്ങോളമെന്നെക്കേററാ-
നാഞ്ഞല്പം വലിക്കുകിൽപ്പൊട്ടിപ്പോം പൂമാലയാൽ,
ആകയാലാവാം കനിഞ്ഞിമ്മട്ടിൽക്കനം പൂണ്ട
ലോഹശൃംഖലകൊണ്ടു കഷ്ടിപ്പു,തറിഞ്ഞു ഞാൻ.
ഇങ്ങെനിക്കെന്തിന്നതോർത്താതങ്കം? എന്മേനിയി-
ലങ്ങേക്കൈ ചാർത്തീടുന്നതാകൽപമല്ലീസർവ്വം?
ആത്തളക്കടെക്കണ്ണിപെട്ടുരഞ്ഞങ്ങേച്ചെല്ല-
ക്കൈത്തലച്ചെമ്പല്ലവം നൊന്തിടുന്നുണ്ടാം വിഭോ!
ആയതിൻകിലുക്കം ഞാൻ ഗീതമായ്ച്ചെവിക്കൊള്ളാ-
മായതിൻമുറിപ്പാടെൻ കീർത്തിമുദ്രയായ്ക്കാണാം!

II

എത്രയോ കിടങ്ങിടയുണ്ടെനിക്കിറങ്ങുവാ-
നെത്രയോ വഴിക്കുമേൽക്കോട്ടയും കയറുവാൻ.
രണ്ടുമെൻപുരോഗതിക്കൊപ്പത്തിൽ തടസ്ഥങ്ങൾ;
രണ്ടിനുമങ്ങേപ്പുറത്തെൻലാക്കാം ഭവൽസൗധം.
കാരമുൾകുത്തിക്കേററിക്കാലിൽനിന്നൊലിപ്പിപ്പൂ
ചോരയിക്കാന്താരമെന്നോർത്തു ഞാൻ ഖേദിപ്പീല.
അപ്പുലർപ്രഭാകരച്ചെങ്കതിർ പ്രകാശത്തിൽ
മൽപദം തെല്ലെങ്കിലും മുന്നോട്ടു നീങ്ങാമല്ലീ?
അങ്ങയും ഞാനും തമ്മിൽ വച്ചിടും ദൂരത്തിന്നു
ഭംഗമന്നീക്കം കൊണ്ടു മേല്ക്കുമേൽ വരാമല്ലീ?
ആവതല്ലെനിക്കേതും നിന്ദ്യമാമീരൂപത്തിൽ-
ദ്ദേവരാൽ ചൂഴപ്പെട്ടോരങ്ങയെസ്സമീപിപ്പാൻ.
എത്രയോ കൊട്ടിത്തട്ടിക്കോട്ടവും കേടും നീങ്ങി
സ്സ്രഷ്ടവായ്ത്തീർന്നിട്ടില്ലീ ഞാനതിന്നൊരുങ്ങേണ്ടൂ?

പങ്കത്തെക്ഷാളിക്കുവാൻ ബാഷ്പധാരതാൻവേണം;
പകച്ചമായാമാം തീരാൻചെന്തീതാൻജചലിക്കണം.
ഏതുയോരാകിത്തേച്ചുവേണമങ്ങെന്നൊശ്രേഷ്ഠ-
രത്നമാക്കുവാ, നിന്നുഞാൻ വെറുംകാചപ്രായൻ.
ഏതുരൻഞാനല്ലധഃൻശോധിപ്പാനെന്നിൽച്ചേരു-
മാദിവൈദ്യനാമങ്ങേശ്ശസ്ത്രത്തിൽവ്യാപാരത്തേ

III

ഏകൻഞാൻഭവാനോട്ടഭീതനായ്പ്രാർത്ഥിപ്പതി-
ല്ലേകാറസൈശ്വര്യങ്ങളാംരാവില്ലാട്ടിനങ്ങളേ.
ഏതിനാൽസമൻക്കഷ്ടംസാധിക്കാമെനിക്കെന്നു
താതനും മാതാവുമാമങ്ങല്ലീധരിക്കുന്നു?
ഏതുരൂപമാണിഷ്ടമാരൂപംവായ്ക്കുംമട്ടി-
ലാദിശില്പിയാമങ്ങെൻമൃൽപിണ്ഡംവിമർദ്ദിക്കു!
ഏതുമേൽവിശുദ്ധിയെപ്രാപിച്ചാൽതചൽപൂജയ്ക്കെൻ
ചിത്തതാർസചീകാര്യമാമത്രമേൽവിശോധിക്കു!
ഇന്നെഴുംപോരായ്മകളൊയുംതീർത്തങ്ങെന്നെ-
പ്പിന്നെയുംസൃഷ്ടിക്കും! ഞാനന്നുതാൻദചിജന്മാവാം.

VI

അങ്ങുഞാൻശിക്ഷപ്പെടാനേതുകോലെടുത്താല-
മങ്ങതൊക്കെ പീയൂഷാദ്രമെന്നുഞാൻധരിച്ചാവൂ!
ദുഃഖപ്പൊയ് മുഖംകെട്ടിക്രീഡിക്കുംസുഖത്തെയെ-
ന്നുൾക്കണ്ണാലതിൻസാക്ഷാദ്രൂപത്തിൽദർശിച്ചാവൂ!



# വിമർശനവീഥി.

## അന്ത്യാമന്ത്രണം.

ഗ്രന്ഥകർത്താ, ഡി. പത്മനാഭനുണ്ണി എം. ഏ.

(എം. രാജരാജവർമ്മതമ്പുരാൻ എം. എ. ബി. എൽ.)

വിപദി വിപുലധൈര്യംപൂണ്ടിടുംപാർത്ഥികണ്ടുൻ
ചപലതവെടിയാനായുല്യമിച്ചോരുവൃത്തം

സഫലഫലിതമാക്കിപ്പത്മനാഭാഖ്യനണ്ണി-
യ്ക്കപരപരമഭാഗ്യം യോഗ്യതയ്ക്കൊത്തുകിട്ടി.

മറവരിലുമുണ്ടു് മാനമുള്ളവർ. മാനവരോടിതുപദേശിക്കാൻ പരരാണി കർ സങ്കല്പിച്ചവരിൽ മുതൽപന്തിപിടിച്ചയാളാണു രാവണൻ. ആ വീര പുരുഷന്റെ അപദാനങ്ങളെ,

"ഭക്തലോകകുലനായകൻ പരമപണ്ഡിതൻ സകലഭാഗ്യനം-
യുക്തനടല്ക്കടബലാന്വിതൻ വിപുലകീർത്തിമാൻ വലിയബുദ്ധിമാൻ
ശക്തനെന്തിനമനന്തവൈഭവമെഴും"

എന്നിങ്ങനെ പുകഴ്ത്തിയശേഷം, പരാക്രമമെല്ലാമണഞ്ഞു് എരിഞ്ഞടങ്ങി യ അഗ്നിപർവതമെന്നപോലെയും അസ്താചലലംബിയായ സൂര്യബിംബം പോലെയും,

"ആ കണ്ഠംമുറിവേററുരക്തമൊഴുകിക്ഷീണിച്ചരാമാസ്രൃജം
ശോകംമിത്രസപത്രപുത്രഹതിയിൽചേർന്നററമററാററവും
ആകമ്രംനവരക്തപുഷ്പനിചയാകീർണ്ണം ദളശ്യാമളാ-
ശോകം ശാഖമുറിച്ചുകൽത്തറയിലിട്ടെന്നോണമായ്"

നിഴലിച്ചിരിക്കുന്ന ചിത്രത്തെയാകുന്നു കവി നമ്മുടെമുമ്പിൽ അവതരിപ്പി ക്കുന്നതു്. മറാപുരുഷന്മാരുടെ ചരമവൃത്താന്തം ശത്രുഹൃദയത്തെപ്പോലും അലിപ്പിക്കുന്നതാണ്. യൂറോപ്പുഖണ്ഡമൊട്ടാകെ ഇളക്കിമറിച്ച നെപ്പോ ളിയൻബോണപ്പാട്ടിനെ ഹെലീനാദ്വീപിൽ അടച്ചിട്ടിരുന്നപ്പോഴത്തെ അ വസ്ഥയെപ്പററി റോസ് ബറിപ്രഭു എഴുതിയിട്ടുള്ള കഥ വായിച്ചാൽ ആ രാണു കണ്ണീരൊലിപ്പിക്കാത്തതു്.? ലോകമഹാസമരം നടത്തി ഒരു നവ യുഗാവതാരം വരുത്തിയ വീരൻകൈസർചക്രവത്തിയുടെ ഇന്നത്തെ നില യോക്കുമ്പോൾ, പുരാണകാലത്തു് അസ്തോന്മുഖനായി ഭവിച്ച രാവണന്റെ അവസ്ഥ നമ്മുടെ മനസ്സിൽ നല്ലപോലെ പതിയാതിരിക്കയില്ല. ആ അ വസ്ഥയെയാണു 'അന്ത്യാമന്ത്രണം' എന്നു ഈ ചെറിയ രൂപകം രൂപീകരി ച്ചിരിക്കുന്നതു്. വിഷയത്തിനു ഹൃദയാവർജ്ജകത്വമേറെയുണ്ടെന്നു പറയേ ണ്ടതില്ലല്ലൊ.

രണ്ടുസംഭവങ്ങളെക്കൊണ്ടാണു നായകഹൃദയത്തെ കവി സഹൃദ യന്മാക്കു തുറന്നുകാട്ടുന്നതു്; ഒന്നു്, വിഭീഷണസംഭാഷണം, മററതു്, മണ്ഡോ ദരീസംവാദം. പ്രയാണകാലമടുക്കുമ്പോൾ എല്ലാപ്രാണിയും സ്വജീവിതക ഥയെ അനുസ്മരിക്കാതിരിക്കയില്ല. മഹാവ്യവസായങ്ങൾ നടത്തിയിട്ട് ഉ പരതനായ മുതലാളി ലാഭനഷ്ടക്കണക്കു നോക്കുമ്പോലെ, രാവണൻ അതീ തകാലചരിതത്തെ ആപാദചൂഡം ചിന്തിച്ചിരിക്കുമ്പോഴാണു് അനുജൻ

വിഭീഷണൻെറ വരവു്. തൻെറ കർമ്മങ്ങളെല്ലാം പാപിഷ്ഠങ്ങളാണെന്നു് ഒരു അപഖ്യാതിയുണ്ടെന്നു കേട്ടറിഞ്ഞിട്ടുണ്ടെങ്കിലും, ഇതുവരെ അതു ബോധിച്ചിരുന്നില്ല. ആപത്തുവന്നപ്പോൾ അതങ്ങനെ തന്നെയായിരുന്നുവൊ എന്നൊരുശങ്ക രാവണഹൃദയത്തിൽ അങ്കുരിതമാകാതിരുന്നില്ല. പ്രകൃതിവിരുദ്ധമായ ദൗർബല്യത്തിനു അടിമപ്പെട്ടു് സമാധാനങ്ങൾ ആലോചിച്ചിരിക്കുമ്പോഴാണു വിഭീഷണൻെറ സമാഗമം. ശത്രുപക്ഷപാതിയായ സഹോദരൻെറ ഈ വരവു്, ചിന്താപാരവശ്യത്താൽ നിദ്രാണമായിരുന്ന സ്വകീയോജസ്സിനെ ഉണർത്തി; രാവണൻ ഒന്നുകൂടി രാവണനായി. കുററമേല്പിക്കാൻ വന്ന സോദരനെ തർക്കത്തിൽ മടക്കിയതോടുകൂടി, സംശയാക്രാന്തമായിരുന്ന തൻെറ മനസ്സാക്ഷിയെ സമാധാനപ്പെടുത്തുകയും ചെയ്തു. അത്രമാത്രമല്ല, ധർമ്മമൂർത്തികളാണെന്നു പെരുമ്പറകൊട്ടി പുകഴ്ത്തപ്പെടുന്നവരും, സ്വകാര്യലാഭത്തിനുവേണ്ടി അധർമ്മം പ്രവർത്തിക്കുന്നതിൽ മടിക്കാറില്ലെന്നുള്ള സംഗതി, ശൂർപ്പണഖാപരിഭവം, ബാലിനിഗ്രഹം മുതലായ രാമചരിതംകൊണ്ടു വെളിവാക്കി. ഇതുകൊണ്ടു സ്വപ്രവൃത്തികൾക്കുള്ള ദോഷപരിഹാരം സമ്പാദിച്ചതുകൂടാതെ, പരപക്ഷപാതിയായ വിഭീഷണൻെറ അന്ധവിശ്വാസത്തിനു വാട്ടം തട്ടിച്ചു്, സ്വജാതിധർമ്മപരിത്യാഗം അയശസ്കരമെന്നു തെളിയിച്ചു്, സ്വജീവിതത്തിൻെറ അകല്മഷതയെ അഷ്ടബന്ധമിട്ടുറപ്പിക്കയും ചെയ്യുന്നു.

ഇതെല്ലാമേററം യുക്തമായി. എന്നാൽ വിഭീഷണനെക്കൊണ്ടു വാല്മീകിരാമായണം ചൊല്ലിച്ചതും, "ആര്യനെ അനുഗമിക്കുന്നതിനു് എന്നെ അനുവദിക്കണം" എന്നു പറയിച്ചതും അയുക്തമായില്ലയോ എന്നു സന്ദേഹിക്കാനുണ്ടു്. 'ഉത്തരം മുട്ടുമ്പോൾ കൊഞ്ഞനം' കാട്ടുന്ന മാതിരി യുക്തിവാദത്തിൽ മടങ്ങിയപ്പോൾ ശ്ലോകം ചൊല്ലിച്ചതു വിഭീഷണൻെറ യോഗ്യതയെ കുറയ്ക്കുന്നു. എന്നുതന്നെയല്ല, മരണോന്മുഖനാണെങ്കിലും, മരിക്കുമെന്നു തിട്ടമായി ഒരു വൈദ്യൻ രോഗിയോടു പറയുന്നതു് അയുക്തമല്ലയോ? വിഭീഷണൻ രാവണാന്തികത്തിൽ വന്നതു്, ഒന്നുകിൽ ജ്യേഷ്ഠനോടുള്ള സ്നേഹംകൊണ്ടു് അദ്ദേഹത്തെ ആപത്തിൽനിന്നു പിന്തിരിക്കാൻ; അല്ലെങ്കിൽ ശ്രീരാമൻെറ ചാരനായി വന്നു് ശത്രുവിൻെറ ഇംഗിതമറിഞ്ഞു ചതിക്കാൻ. ആദ്യത്തെ പക്ഷത്തിൽ യുക്തിവാദത്തിനു മൂർച്ച കൂട്ടി രാവണൻെറ കൃത്യങ്ങളുടെ ദോഷത്തെ സ്ഥിരീകരിപ്പിച്ചു സകലശാസ്ത്രപാരംഗതനായ ജ്യേഷ്ഠനെ ആവർജ്ജനം ചെയ്യണമായിരുന്നു; അല്ലാതെ കണ്ടവർ പറഞ്ഞതിനെ ഉരുവിടുകയല്ലായിരുന്നു ചെയ്യേണ്ടതു്. അതിനു് ആനുപൂർവ്വിക്കു ദോഷം വരുത്തീട്ടാവശ്യമില്ലായിരുന്നു. യുക്തിവാദത്തെ കുറെക്കൂടി ശക്തിമത്താക്കിയാൽ മതിയായിരുന്നു. വിഭീഷണൻെറ സഹജമായ വിഷ്ണുഭക്തിയെ വെടിയിപ്പിച്ചു രാവണസഹായിയായിത്തീർക്കുവാൻ തുനിയേ

ണ്ടിയില്ലായിരുന്നു. പതിപ്രയോഗം അഭ്യർത്ഥത്തിൽ ആരോപിക്കുന്നതും യുക്തമാകയില്ല. 'സ്വജാതിവൈശിഷ്ട്യപക്ഷപാത'ത്തെ പുഷ്ടിക്കാനായി മാത്രം ഇങ്ങനെ ഒരവസരം ഉണ്ടാക്കേണ്ടതുണ്ടായിരുന്നോ എന്നു സംശയമാണ്. അതുകൊണ്ടു നായകന്ന് വൈശിഷ്ട്യം കൂടുതൽ വരാനുമില്ല.

രണ്ടാമത്തെ ഘട്ടം, മന്ദോദരീസംവാദമാകുന്നു. അതു് എതാണ്ടു ചുരുങ്ങിപ്പോയെങ്കിലും ശക്തിക്കു കുറവില്ല. ധർമ്മപത്നിയുടെ ആത്മാർത്ഥമായ ഒത്താശയാണു പുരുഷനു ഏതാപത്സന്ധിയിലും താരകമായിട്ടുള്ളതെന്നു ആ ഭാഗം സ്പഷ്ടമാക്കുന്നുണ്ട്. സീതയും മന്ദോദരിയും മാതൃകാപതിമാരായി ഗണിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ പ്രകൃതിഭിന്നഭേദംകൊണ്ടു രണ്ടുപേരും രണ്ടു മാർഗ്ഗത്തിലൂടെയാണു സഞ്ചരിക്കുന്നതു്. സാത്വികഗുണസമ്പന്നയായ സീത ഉന്നതത്തെ സഹനസമരപദ്ധതിയിലും, താമസപ്രകൃതിയായ മന്ദോദരി പത്നീനിഷ്ഠമായ അധികാരത്തെ യഥാവൽ ഉപയോഗിച്ചുമാണു ഭർത്താക്കന്മാരെ വശീകരിക്കുന്നതു്. സീതാപഹരണനിമിത്തം നേരിട്ടുവന്ന ദോഷങ്ങളെ പലവുരു മന്ദോദരി ഭർത്താവിനെ ഉൽബോധിപ്പിച്ചിട്ടുണ്ട്. അഹങ്കാരമത്തനായി രാവണൻ ആ ഗുണദോഷങ്ങളെ വകവയ്ക്കാഴികയാൽ, വലയിൽപ്പെട്ട സിംഹത്തെ പോലെ, വീരപരാക്രമനായി തീർന്നിരിക്കുന്നു. ശവത്തിൽ കുത്തുന്നതു് നീചകർമ്മമാണെന്നു നീതിമതിയായ മന്ദോദരിക്കറിയാം. അതുകൊണ്ട് 'അന്ത്യാമന്ത്രണ'ത്തിനു വന്ന ഭർത്താവിനെ അനുസരിക്കുന്നതു തന്നെയാണു യുക്തം. എങ്കിലും, എത്രതന്നെ തടുത്തിട്ടും പിന്നെയും മദ്യപാനാസക്തനായി കുടിച്ചു ചാകാറായി കിടക്കുന്ന രോഗി, പിന്നെയും മദ്യം വേണമെന്നിരക്കുമ്പോൾ കള്ളുകൊടുക്കാൻ അനുവദിക്കുന്ന ഭിഷക്കിനെ സ്തുതിക്കയോ ദൂഷിക്കയോ വേണ്ടതു്? ഈ ധർമ്മസങ്കടത്തിൽ പതിസഹജമായ പ്രിയാനുസരണം അനുഷ്ഠിച്ചതിൽ മന്ദോദരിക്കു കുററം ചുമത്തീട്ടാവശ്യമില്ല. അന്ത്യകാലം വരെ ധീരനായിരിക്കുന്ന ഭർത്താവിന്റെ മനസ്സിനു ചാഞ്ചല്യം വരുത്താതെ, വീരസ്വർഗ്ഗത്തിനവകാശിയാക്കി, അഭ്യർത്ഥത്തിനെ അനുഗ്രഹിക്കുന്നതു തന്നെയാണു ത്തമം. ആ നയം നന്നായി എന്നു് രാവണന്റെ അനുശാസനംകൊണ്ടും വിശദമാകുന്നുണ്ട്. 'കടവിൽ കൊണ്ടു കുടമുടക്കാതെ' ഭർത്താവിന്റെ മാഹാത്മ്യത്തെ നിലനിറുത്തുന്നതിനു സഹായിച്ച മന്ദോദരി ഉത്തമപത്നി തന്നെ എന്നു സമ്മതിച്ചു തീരു. അവരുടെ സല്ലാപത്തെ കുറെ കൂടി ദീർഘിപ്പിച്ചിരുന്നാൽ രസസ്ഫൂർത്തി സമ്പൂർണ്ണമായി വരുമായിരുന്നിരിക്കാം.

കവിതാശൈലി നന്നായിട്ടുണ്ട്. ദൃശ്യകാവ്യങ്ങളിൽ പദ്യങ്ങൾ അധികമായാൽ അല്പം അസ്വാരസ്യമുണ്ടാകാം. പാത്രങ്ങൾ അധികമില്ലാത്തതുകൊണ്ട്, മിയ്ക്കവാറും നിവേദപരമായ ആത്മഗതം പോലെ ഫലി

ക്കാമെന്നൊരു സമാധാനമുണ്ട്. ശ്ലോകങ്ങൾ മിയ്ക്കവാറും സരളങ്ങളും അലങ്കാരദന്തുരിതങ്ങളും പലതും ധർമ്മന്യായപ്രകാശങ്ങളുമായിട്ടുണ്ട്. അവിടവിടെ ചില സ്ഖലിതങ്ങളുള്ളവ എളുപ്പത്തിൽ പരിഹരിക്കാവുന്നതേയുള്ളു.

വീരമാണ് പ്രധാനരസം. പ്രതിന്ന സഹായിക്കുന്നതിനു കരുണവും വ്യഭിചാരിഭാവമായുണ്ട്. എന്നാൽ വിഭീഷണനെ ആശീർവദിക്കുന്നതിലും അനുജസഹായമുപേക്ഷിക്കുന്നതിലും വ്യക്തമാക്കീട്ടുള്ള പുരുഷരസം രാവണന്റെ മഹാമനസ്കതയ്ക്കു വിരുദ്ധമല്ലേ? ആശ്രിതവാത്സല്യം സോദരസ്നേഹത്തോടു യോജിക്കുമ്പോൾ, വിഷാദത്തിൽ സഹായിക്കാൻ വരുന്നവർ ശത്രുവായിരുന്നാലും, കുത്തുവാക്കു പറയിപ്പിക്കുന്നതിൽ നായകമഹിമയ്ക്ക് അല്പം ന്യൂനത പററിക്കുമെന്നു വരാവുന്നതാണ്. രസാഭാസവും നേരിട്ടേക്കാം. അതിനൊരു പരിഹാരവും കൂടി ഉണ്ടാക്കിയാൽ നന്ന്. രുചിഭേദംപോലെ പ്രസംഗഭംഗിയെപ്പററി അഭിപ്രായമുണ്ടാകാമെന്നു വരികിലും, ആപാദമസ്തകം മനോഹരവും, ചരിത്രഗുണംകൊണ്ടു സുന്ദരവും, വാഗ്മാധുര്യംകൊണ്ട് ആനന്ദപ്രദവുമായ ഈ കവിതാപാത്രത്തിനു സ്വാഗതമരുളി തൽകവിതാവിനു ദക്ഷമതയെ ആശംസിക്കുന്നതത്രെ സഹൃദയകൃത്യം.



## * എന്റെ ഒന്നാമത്തെ അനദ്ധ്യായം.

ആവൂ, ഒരു കണക്കിൽ എനിക്കവധി കിട്ടി. കുറച്ചു നാളയ്ക്കെങ്കിലും വല്ലയിടത്തേയ്ക്കുമൊന്നു പോകുവാൻ അനുവാദം ചോദിച്ചു തുടങ്ങിയിട്ടു കാലം കുറച്ചല്ല കഴിഞ്ഞതു്. രണ്ടു മൂഴവൻ കൊല്ലവും കഴിഞ്ഞു. വല്ല തൊട്ടന്യായങ്ങളും പറഞ്ഞു് അനുവാദം തരാതെ എന്റെ അപേക്ഷയെ നിരസിച്ചിരുന്നതേ ഉള്ളു. എന്റെ കൂടെ ഹോസ്റ്റലിൽ താമസിക്കുന്ന മിക്ക പെൺകുട്ടികളും ഓണം ഒഴിവിനും, ക്രിസ്തുമസ്സിനും, മദ്ധ്യവേനൽ ഒഴിവിനും വീട്ടിലേയ്ക്കു പോക പതിവാണ്. പക്ഷെ എനിയ്ക്കു പോകാൻ വീടില്ല. ധനവാനായ ഒരു അമ്മാവൻ എനിക്കുണ്ട്. എന്നെ ഹോസ്റ്റലിൽ താമസിപ്പിച്ചു വേണ്ട ചിലവെല്ലാം ചെയ്യുന്നതു് അദ്ദേഹം തന്നെയാണ്. എന്റെ തരക്കാരെക്കാൾ സുഖമായി ഇവിടെ കഴിയുന്നതും അദ്ദേ

* ഇംഗ്ലീഷിൽ നിന്നു്.

ഹത്തിന്റെ ദയകൊണ്ടു തന്നെയാണ്. എനിക്കുവേണ്ടി ഇനിയും എത്ര പണമെങ്കിലും അദ്ദേഹം ചിലവുചെയ്യും. പക്ഷെ ഗൃഹജീവിതം കൊണ്ടുള്ള സുഖം അനുഭവിപ്പാൻ അദ്ദേഹം അനുവദിക്കുകയില്ല. ഇതിനല്പമൊരു കാരണവുമുണ്ട്. എന്റെ ദർശനം ചതുർത്ഥി പോലെ വെറുക്കുന്ന ഒരു താടക—ഒരു അമ്മായി—അവിടെയുണ്ട്. എന്റെ അച്ഛന്റെ മരണശേഷം മൂന്നു കൊല്ലം ഞാൻ അവിടെ താമസിച്ചിരുന്നു. അന്ന് എനിക്കു നല്ല നിശ്ചയമുണ്ട്. വല്ല ദിക്കിലും ഒററയ്ക്കു താമസിക്കുന്നത് ഇതിൽ സുഖമായിരിക്കുമെന്നു പലപ്പോഴും തോന്നീട്ടുണ്ട്.

ഒടുവിൽ—ഏറെ നാൾ കഴിഞ്ഞു ഒടുവിൽ—ഒരു സ്ഥലത്തേക്കു പോകാമെന്നു ഞാനുറച്ചു. എനിക്കു പണ്ടുപണ്ടേതന്നെ കുമുദം എന്നു പേരായ ഒരു ചങ്ങാതി ഉണ്ടായിരുന്നു. അവൾ വിശാലനഗരത്തിൽ നിന്ന് ഒരു ദിവസം ഇവിടെ വന്നു. എന്നെ അവളുടെ വീട്ടിലേക്കു ക്ഷണിച്ചു. ഹോസ്റ്റൽജീവിതത്തിന്റെ അഹിതവശം ഈ മാററംകൊണ്ടു പരിഹരിക്കാമെന്നു ഞാൻ മോഹിച്ചു. എന്നെ ഒരു മിത്രം ക്ഷണിച്ചതറിഞ്ഞു ഞങ്ങളുടെ പ്രിൻസിപ്പാൾ അതീവ സന്തോഷിച്ചു എങ്കിലും ഹോസ്റ്റലിനു വെളിയിൽ എന്നെ അയക്കുന്നതിന് അവർ അനുവദിക്കുമോ എന്നു വളരെ സംശയമായിരുന്നു. എന്റെ അമ്മാവൻ കുമുദത്തേയും അവളുടെ അച്ഛനേയും നല്ലപോലെ അറിയുമെന്നും അവരുടെ തറവാട്ട് മാന്യമായിട്ടുള്ളതെന്നും കാണിച്ചു പ്രിൻസിപ്പാളിന് അയച്ച എഴുത്തു കിട്ടിയതിനു ശേഷം എനിക്ക് ഒരാഴ്ചവട്ടത്തെ അവധി അനുവദിച്ചു.

പ്രിൻസിപ്പാൾ:- യാത്രയിൽ വളരെ സൂക്ഷിക്കണം. മിത്രത്തിന്റെ വീട്ടിൽ എത്തിയാൽ ഉടനെ വിവരത്തിന് എനിക്കൊരു എഴുത്തയക്കുമല്ലൊ. പുറപ്പെടുന്നതുതന്നെ ഒരു മറുപടി വന്നിട്ട പോരെ?

ഞാൻ:- അമ്മേ, അതിനാവശ്യമില്ല. കുമുദം എന്നെ കാത്തുകൊണ്ടിരിക്കയാണ്. ഇന്നത്തെ മെയിലിൽ ഞാൻ കുമുദത്തിന് ഒരു എഴുത്തയക്കുന്നുണ്ട്. ഞാൻ മറെറന്നാളേ പുറപ്പെടുന്നുള്ളു.

അമ്മ:- എന്നാൽ വേഗമാട്ടെ, ഇനി അര മണിക്കൂറെ മെയിൽ പോകുവാൻ സമയമുള്ളു.

ഞാൻ:- "അങ്ങിനെ ചെയ്യാം" എന്നു പറഞ്ഞു സ്വന്തമുറിയിലേയ്ക്കു വേഗം പോയി.

പുസ്തകങ്ങളെല്ലാം മേശപ്പുറത്തു വലിച്ചെറിഞ്ഞു. റിസ്റ്റുവാച്ച് അഴിച്ചുവച്ചു എഴുത്തുകടലാസെടുക്കുവാൻ വാലിയക്കാരത്തിയോട് ആജ്ഞാപിക്കയും ചെയ്തു. ഞാൻ അതിവേഗത്തിൽ ഒരെഴുത്തെഴുതി. അതിങ്ങനെ ആയിരുന്നു:-

ആനന്ദപുരം,
ഏപ്രിൽ 18–ാംനു- വ്യാഴാഴ്ച.

പ്രിയകുമുദം,

ഇതാ അത്യത്ഭുതമായ ഒരു സംഭവം നിന്നെ സമീപിക്കുന്നു. പ്രിയകുമുദം, പാസഞ്ചർ ട്രെയിൻവഴി ശനിയാഴ്ച രാത്രി ഏഴു മണിക്കു ഞാൻ അവിടെ എത്തും. വളരെ വിഷമിച്ച് ഒരുവിധത്തിൽ അവധി വാങ്ങി. അത് ഒരാഴ്ചയ്ക്കു മാത്രം. ഇവിടെനിന്ന് ഒന്നു പുറപ്പെടുവാനുള്ള അനുവാദത്തിന് എത്ര ബുദ്ധിമുട്ടാണു സഹിച്ചത്. എന്റെ പ്രിൻസിപ്പാളിന്റെ അഹിതം തന്നെ വരിച്ചാലും എന്റെ പ്രിയകുമുദത്തിന്റെ സാഹചര്യം ഞാൻ അനുഭവിപ്പാനുറച്ചു. നിങ്ങളുടെ അനുജൻ രാമചന്ദ്രനെ സ്റ്റേഷനിലേക്കയക്കണം. വിശാലനഗരം എനിക്ക് അപരിചിതമെന്നു നിങ്ങൾക്കറിയാമല്ലോ. നിങ്ങളുടെ അനുജനെ ഞാൻ ഒരിക്കൽപോലും കണ്ടിട്ടില്ലെന്നുള്ളതു കഷ്ടം തന്നെ. ഈ എഴുത്തുകൂടി അയാളുടെ കൈയിൽ കൊടുത്തയക്കു. ഞാൻ അറിഞ്ഞുകൊള്ളാം. ഒരു നീലസാരിയും റോസ് നിറത്തിലുള്ള ജാക്കറ്റും ഇട്ട ഒരു ചെറിയ പെൺകുട്ടിയെ അന്വേഷിക്കാൻ പറഞ്ഞേക്കു. എന്നാൽ അയാൾ എന്നെ കണ്ടെത്തും. നിശ്ചയം.

ഒരു പരപ്പു വർത്തമാനം കേട്ടു രസിപ്പാൻ ഒരുങ്ങിക്കൊള്ളു. ഇന്നലെ ഈ നേരത്ത് — അഞ്ച് പതിനഞ്ചിന് — ഞാൻ ഇടപെട്ട ഒരു വിശേഷസംഗതിയുണ്ട്. അതെല്ലാം ഇപ്പോൾ വിസ്തരിപ്പാൻ നേരമില്ല. അത്ര തന്നെയല്ല, അതെല്ലാം അഭിമുഖമായി പറഞ്ഞു കേൾപ്പിക്കാൻ ഇഷ്ടപ്പെടുന്നവളാണ്.

നിങ്ങളുടെ പ്രിയപ്പെട്ട
നളിനി.

എഴുത്തു കവറിലാക്കി പശയും വച്ചു വാലിയക്കാരിയെ വിളിച്ച് ഇങ്ങിനെ ആജ്ഞാപിച്ചു:- "ലക്ഷ്മി, ഇങ്ങോട്ടു നോക്ക്. ഇവിടെനിന്നും നീ ഓടണം. ഈ എഴുത്ത് ഇന്നത്തെ മെയിലിൽ പോകേണ്ടതാണ്. വഴിയിലുള്ള പെട്ടിയിൽ ഈ എഴുത്തിട്ടേക്കരുത്. നേരെ പോസ്റ്റാപ്പീസിലേക്കു നടന്നോ. ഇതു കഴിഞ്ഞ മറെറാരു ദിക്കിലേക്കു നോക്കാവൂ."

ലക്ഷ്മി എഴുത്തെടുത്തു പുറപ്പെടാൻ ഭാവിച്ചു. ഞാൻ വീണ്ടും ഇങ്ങനെ ഒന്നുകൂടി പറഞ്ഞു. "ഇപ്പോൾ തന്നെ ഇതു പോസ്ററു ചെയ്യണെ. അല്ലെങ്കിൽ പരിചയമില്ലാത്ത ഒരു സ്ഥലത്തു കിടന്നു ഞാൻ നട്ടം തിരിയും."

നാല്പതു മിനിട്ടു കഴിഞ്ഞപ്പോൾ അവൾ തിരിച്ചുവന്നു. ഞാൻ

നിഷ്കർശിച്ചപോലെ തന്നെ അവൾ എഴുത്തു പോസ്ററുചെയ്തു എന്നു പറഞ്ഞു.

"ലക്ഷ്മി, നിയ്യ് ക്രമത്തിലധികം സമയം എടുത്തല്ലൊ. പോസ്റ്റാപ്പീസിലേക്കു പോകുന്ന വഴിക്ക് വല്ലവരുടേയും മോടിവിളികണ്ടു നിന്നു പോയോ."

"ഇല്ല അമ്മെ, ഇപ്പോൾ തന്നെ എഴുത്തു മെയിലിൽ പോകും. നിശ്ചയം തന്നെ. ഞാൻ ഇങ്ങോട്ടു പോന്നതു് സാവധാനത്തിലായിരുന്നു."

*   *   *   *   *   *

ശനിയാഴ്ച വെളുക്കാൻ അഞ്ചു നാഴികയുള്ളപ്പോൾ തന്നെ ഞാൻ ഉണർന്നു. എൻെറ കുളി കഴിഞ്ഞപ്പോഴയ്ക്കും ലക്ഷ്മി കണ്ണംതിരുമ്മി ഹാജരായി കാലത്തെതന്നെ പ്രാതൽ തയാറാക്കി എന്നു് അറിവും തന്നു. എനിക്കു കൊണ്ടുപോകേണ്ട സാമാനങ്ങളെല്ലാം എടുത്തു കെട്ടുന്നതിന്ന് അവൾ എന്നെ സഹായിച്ചു. അപ്പോൾ ആരോ പുറത്തുവന്ന് അവളെ 'ലക്ഷ്മി' എന്ന പേർപറഞ്ഞു വിളിച്ചു. അവൾ പുറത്തുപോയി ഒരു സന്തോഷവത്തമാനവുംകൊണ്ടു തിരിയെ വന്നു. പ്രിൻസിപ്പാളിൻെറ ആജ്ഞപ്രകാരം അവരുടെ കാർ തയാറാക്കിയിരിക്കുന്നു എന്നും അതിൽ കയറി പോകാമെന്നുമാണ് സന്ദേശം. "ഉള്ളതുതന്നെയോ" എന്നു ഞാൻ സന്തോഷത്തോടെ ചോദിച്ചു. ഇതിന്നുമുമ്പ് ഒരു പെൺകുട്ടിക്കും ഈ ഭാഗ്യമുണ്ടായിട്ടില്ലെന്ന് എനിക്കറിയാം. ഒരു കാറിൽ സ്റ്റേഷനിലേക്കു പോകുവാനുള്ള ഭാഗ്യത്തെ ഞാൻ അനുമോദിച്ചു. ഹോസ്റ്റലിലുള്ള ഒരു പെൺകുട്ടിയും ഇതു കാണാനില്ലല്ലൊ എന്നൊരു വ്യസനവും എനിക്കുണ്ടായി.

ആനന്ദപുരത്തിലെ നിശ്ശബ്ദതെരുവിൽ കൂടി വണ്ടി ഉല്ലാസാരവത്തോടെ പോയി, സ്റ്റേഷൻെറയും നഗരത്തിൻെറയും മദ്ധ്യേയുള്ള കാവിനേയും കടന്നു. പ്രഭാതത്തിൻെറ മഹിമയേറിയ കാററ് എന്നെ അനല്പമായി സന്തോഷിപ്പിച്ചു. ഹാ, കുമുദം കൂടി എൻെറ അരികിലുണ്ടായിരുന്നു എങ്കിൽ ഇതു് സ്വർഗ്ഗസുഖം തന്നെ. റോഡിനു നീളം അല്പം കൂടിയാൽതന്നെ നന്നായിരുന്നു എന്നു ഞാൻ വിചാരിച്ചു. യാത്ര അത്രയ്ക്കു സുഖമായി തോന്നി. പക്ഷെ അടുത്ത ക്ഷണത്തിൽ സ്റ്റേഷൻ എൻേറ ദൃഷ്ടിക്കു വിഷയീഭവിച്ചു. കാർ നിറുത്തി. അര ഡസൻ കൂലികൾ വണ്ടി പിടിച്ചുകൊണ്ടു പിന്നിൽ കൂടി.

എൻെറ വാലിയക്കാരി ഇറങ്ങി ഞാനിരുന്ന മുറി തുറന്നുംകൊണ്ടു് ഇങ്ങിനെ പറഞ്ഞു. "നിങ്ങളാരും വേണ്ട. എൻെറ അച്ഛനെ വിളിക്കാം."

ഞാൻ:- ലക്ഷ്മീ, നിൻെറ അച്ഛൻ ഇവിടെയാണോ വേലചെയ്യുന്നതു്?

അതേ അമ്മെ, അദ്ദേഹമാണിവിടത്തെ ഏററവും പുരാതനായ പോർട്ടർ. ഇതാ വരുന്നു.

പോർട്ടർ എന്റെ സാമാനങ്ങളെല്ലാം പ്ലാററ്ഫോറത്തിലേയ്ക്കു കൊണ്ടുപോയി, ഒരു ടിക്കററു വാങ്ങി.

ഇനിയും വണ്ടി വരുവാൻ പത്തു മിനിട്ടുണ്ട്. എന്റെ ജീവിതത്തിൽ സ്വാതന്ത്ര്യം ലഭിച്ച ദിന്നാണ്. എനിക്കു പലതും തോന്നുന്നു. ഇതുതന്നെ സുഖം. വണ്ടിപ്പാളത്തിനടുത്തു പോകരുതെന്നു പറവാൻ മൂപ്പീന്നന്മാരാരും അടുത്തില്ല. സ്വപ്നില സൂക്ഷിക്കണം, എങ്ങിനെ നോക്കണം, എങ്ങിനെ നടക്കണം എന്നൊന്നും പറവാൻ വാദ്ധ്യാന്മാരും അടുത്തില്ല. എനിക്കിഷ്ടമുള്ളതെല്ലാം ഇപ്പോൾ ചെയ്യാം. അതു പരീക്ഷിപ്പാനെന്നപോലെ പോക്കററിൽനിന്ന് ഒരു കാശെടുത്തു സാധു യാചകന്റെ കൈയ്യിൽ കൊടുത്തു. ഒരു ആഴ്ച്ചപതിപ്പിന്റെ പ്രതി വാങ്ങി. നാലോ അഞ്ചോ വശം മറിച്ചു നോക്കി. സന്തോഷംകൊണ്ട് ഹൃദയം കവിഞ്ഞു. ഒന്നു പാടിയാൽതന്നെ എന്താ എന്നു തോന്നി. പക്ഷെ നിമിഷംപ്രതി ആൾ കൂടിക്കൂടി ഞാൻ ഒരു വലിയ ജനക്കൂട്ടത്തിന്റെ മദ്ധ്യത്തിലായില്ലെങ്കിൽ ഒന്നു പാടുകതന്നെ ചെയ്യുമായിരുന്നു.

അതാ വണ്ടി വന്നു. ലക്ഷ്മിയുടെ അച്ഛൻ എനിക്കൊരു സ്ഥാനം സൗകര്യമായി ഉണ്ടാക്കിത്തന്നു. എന്റെ സാമാനങ്ങളും അവിടെ അടുപ്പിച്ചുതന്നു.

അയാൾക്കു കൂലി കൊടുത്തുംകൊണ്ട് 'നിങ്ങളുടെ പേരെന്താണ്' എന്നു ചോദിച്ചു.

അമ്മേ, എന്നെ എല്ലാവരും പ്രേമസിങ്ങ് എന്നാണു വിളിക്കാറ്. എന്നാണാവോ ഇങ്ങോട്ടു തിരിക്കുന്നത്?

'അടുത്ത ഞായറാഴ്ച്ച ഞാൻ തിരിച്ചെത്തും.'

വണ്ടി നീങ്ങിത്തുടങ്ങി. 'ഞാൻ ഇവിടെ കാത്തുകൊള്ളാ'മെന്ന് അയാൾ പറഞ്ഞു.

* * * * * *

പത്തുമണി വരെ യാത്ര സന്തോഷാവഹവും സുഖപ്രദവുമായിരുന്നു. വഴിയിൽ സ്ഥിതിചെയ്യുന്ന ഓരോ സ്റ്റേഷനിൽ നിന്നു പലവിധ ജനങ്ങൾ വണ്ടിയിൽ കയറുകയും ഇറങ്ങുകയും ചെയ്തു. അങ്ങിങ്ങായി സ്റ്റേഷന്റേയും വണ്ടിയുടേയും ഇരുപാൎശ്വങ്ങളിലും മനോഹരമായ പ്രകൃതിവിലാസം കാണപ്പെട്ടു. പത്തുമണിയോടുകൂടി വെയിലിന്റെ ചൂട് ക്രമേണ അസഹ്യമായിത്തീൎന്നു. വേണമെങ്കിൽ കുറച്ചുറങ്ങാമെങ്കിലും ആകെ അസുഖമായിട്ടാണ് എനിക്കു തോന്നിയത്. രാവിലെ എനിക്കുണ്ടായിരുന്ന കൗതുകവും ജിജ്ഞാസയും കുറഞ്ഞുകുറഞ്ഞു വന്നു.

വിശാലനഗരത്തോടടുത്തപ്പോഴെയ്ക്കും സൂൎയ്യനും പടിഞ്ഞാറെ ചക്രവാളത്തോടു സമീപിച്ചുതുടങ്ങി. എന്റെ വിചാരവീചികൾ കുമുദ

ത്തോട്ടം അടുത്തു. സ്വസഹോദരനെ കുമുദം നിശ്ചയമായി സ്റ്റേഷനിലേക്കയക്കും. കുമുദത്തിൻെറ സോദരൻ എന്തു സ്വഭാവമുള്ളവനായിരിക്കുമെന്ന് ശങ്കിച്ചുതുടങ്ങി. ഒരുപക്ഷെ കുമുദംതന്നെ സ്റ്റേഷനിലേക്കു വരികയില്ലെ.? അങ്ങിനെ വരുമെങ്കിൽ കണ്ട ഉടനെതന്നെ അവൾക്കു കൊടുക്കാൻ കൊണ്ടുവന്നിരിക്കുന്ന ഉപഹാരം പെട്ടിയിൽ നിന്നു എടുക്കേണ്ടതല്ലെ. ഏയ്, അങ്ങിനെ പാടില്ല. സ്റ്റേഷൻ അതിനു യോഗ്യമായ സ്ഥലമല്ല. ഒരുപക്ഷെ അവരാരും വന്നില്ലെന്നിരിക്കട്ടെ. എന്നാൽതന്നെ ഒരു വണ്ടിപിടിച്ചു ഞാൻ അങ്ങോട്ടു പോകേണ്ടതല്ലെ? മേൽവിലാസം എനിക്കു നിശ്ചയമുണ്ടല്ലൊ. ഏതായാലും സാമാനങ്ങളെല്ലാം ഒതുക്കി കെട്ടുകതന്നെ. ഉടനെ പുറത്തേക്കിറങ്ങാം.

വണ്ടി പ്ലാററുഫാറത്തിലെത്തിയപ്പോൾ എൻെറ ചിന്താപരമ്പരകൾ ഈ വഴിയേ തിരിഞ്ഞിരുന്നു. ഏറത്താമസിയാതെ വണ്ടി നിന്നു.

ഞാൻ ജാലകത്തിൽ കൂടി അതിയുത്ക്കണ്ഠയോടെ പുറത്തേക്കു നോക്കി. പ്ലാററുഫാറത്തിൽ നിരന്നുനില്ക്കുന്ന ജനക്കൂട്ടത്തിലേക്കു ഞാൻ കണ്ണോടിച്ചു. കൈയ്യിൽ പീതവർണ്ണമായ ഒരു കവർ വച്ചുകൊണ്ട് അങ്ങോട്ടുമിങ്ങോട്ടും നോക്കുന്ന ഒരു യുവാവിനെ കണ്ടു. അതു് അയാളായിരിക്കണെമെന്നു ഞാൻ ഊഹിച്ചു. വണ്ടി നിന്ന ഉടനെ അയാൾ എൻെറ അടുക്കൽ വന്ന് ഇങ്ങിനെ പറഞ്ഞു. 'ഞാൻ കുമുദത്തിൻെറ സഹോദരൻ രാമചന്ദ്രനാണ്. നിങ്ങൾ തന്നെയല്ലെ നളിനി.'

"അതെ, അതെ. നിങ്ങൾക്കു നന്മ വരട്ടെ. കുമുദത്തിനു സുഖമല്ലെ."

"അതെ സുഖം തന്നെ. ഇന്നു രാവിലെ അല്പമൊരു തലവേദന ഉണ്ടായി. സ്റ്റേഷനിലേക്കു വരുന്നതിനു വളരെ നിർബന്ധിച്ചെങ്കിലും സുഖക്കേടിൻെറ സ്വഭാവംകൊണ്ട് കുമുദം വരേണ്ടെന്നു ഞാൻ നിർബന്ധിച്ചു. അതാണു വരാതിരുന്നതു്. അത്രതന്നെയല്ല, നിങ്ങളെപ്പോലുള്ള രണ്ടു മിത്രങ്ങൾ സന്ദർശിക്കുന്നതിനു മദ്ധ്യെ ഒരു ദീർഘപ്രവാസം ഉണ്ടായിരിക്കുന്നതു നല്ലതാണ്. അതിലും വിശേഷിച്ചു തീവണ്ടിസ്റ്റേഷൻ സമാഗമത്തിന് അശേഷവും യോഗ്യമായ സ്ഥലമല്ല."

"കൊച്ചുമിടുക്ക, രാമചന്ദ്ര, നിങ്ങൾ ഒരു ചില്ലറപ്പുള്ളിയല്ലല്ലൊ."

എൻെറ സാമാനങ്ങളെല്ലാം ഒരു കൂലിയേക്കൊണ്ടെടുപ്പിച്ചു ഞങ്ങൾ സ്റ്റേഷൻ വിട്ടു. ഹൃദയം തിങ്ങിക്കവിഞ്ഞിരുന്ന സന്തോഷാധിക്യം കൊണ്ട് വെളിയിൽ നടക്കുന്നതൊന്നുംതന്നെ ഞാൻ അറിയുന്നില്ല. എൻെറ പാർശ്വവർത്തിയായ യുവാവിനോടുള്ള സംഭാഷണത്തിൽ ഞാൻ നിമഗ്നയായിരുന്നു.

ഞങ്ങളെ പ്രതീക്ഷിച്ചുനില്ക്കുന്ന കാറിൽ കയറി ഇരുന്നു. അത

നശേഷം രാമചന്ദ്രൻ:– "പാസഞ്ചർവണ്ടിയിലിരുന്നു മുഷിഞ്ഞില്ലേ. നേരം വൈകി പുറപ്പെടുന്നതും മുമ്പേക്കൂട്ടി എത്തുന്നതുമായ എക്സ്പ്രസ്സിൽ നിങ്ങൾ വരാഞ്ഞതെന്തെന്നു ഞങ്ങൾ അത്ഭുതപ്പെട്ടു."

ഞാൻ:– "കൗതുകപ്രദമായ ഒരു സഞ്ചാരത്തിന് എക്സ്പ്രസ്സോ മെയിലോ സ്വീകരിക്കുന്നതു് എനിക്കിഷ്ടമല്ല. മന്ദഗതിയായ ഒരു വാഹനമാണ് പകൽസഞ്ചാരത്തിനു പററിയതു്. ചുററുപാടുമുള്ള സ്ഥലങ്ങളുടെ ഭംഗി കണ്ടാനന്ദിപ്പാൻ അപ്പോഴല്ല സൗകര്യമുള്ളു. രാത്രിയിൽ സഞ്ചരിക്കുമ്പോഴൊ, വല്ല ബന്ധുക്കളുടെ രോഗാന്വേഷണത്തിനു പോകുമ്പോഴൊ, മററു വല്ല അടിയന്തിരകാര്യത്തിനു പോകുമ്പോഴൊ മെയിലോ എക്സ്പ്രസ്സോ ആകാം."

യുവാവ് എൻെറ അടുത്തുതന്നെയാണിരുന്നതു്. അയാൾ അത്യാഹ്ലാദം പ്രദർശിപ്പിച്ചിരുന്നു. യാതൊരു സങ്കോചവും കൂടാതെ ഞാൻ സ്വാതന്ത്ര്യമായി പെരുമാറി. എന്തു്, കുമുദത്തിൻെറ സോദരൻ എൻെറ സോദരനല്ലെന്നു വരുമോ? കിങ്സ് വെ എന്നു് എന്നെ ധരിപ്പിച്ച ഒരു വഴിയിൽക്കൂടി വണ്ടി വിട്ടു. അതു് ഒരു തെരുവിൽക്കൂടി യാത്രചെയ്തു. പൂർണ്ണപ്രകാശിതമായ വിശാലനഗരം എന്നെ ആനന്ദഭരിതയാക്കി. ഇടക്കിടെ എൻെറ ചെവികളിൽ മനോഹരമായ ഗാനപ്രവാഹം തിരതല്ലി. അപ്പോൾ ഞാൻ വീണ അഭ്യസിച്ചിരുന്ന ബാല്യകാലത്തെ ഓർത്തു പുളകിതയായി. കാർ ഒരു ചരിവിലേക്കിറങ്ങി. വലത്തോട്ടു തിരിഞ്ഞപ്പോൾ ഒരു സിനിമഹാൾ കണ്ടു. നാനാവർണ്ണപ്രശോഭിതമായ ദീപക്കാഴ്ചയാൽ അവിടം എൻെറ ഹൃദയത്തെ സീമാവിഹീനമായി ആനന്ദിപ്പിച്ചു. ഒടുവിൽ ഒരു ചെറിയ ബങ്കളാവുള്ള പുരയിടത്തിലേയ്ക്കു കാർ പ്രവേശിച്ചു. ശുചിയായി സംരക്ഷിക്കപ്പെട്ട ആ വീട് രണ്ടു നിലയുള്ള ഒരു കെട്ടിടമാണ്. നഗരത്തിൻെറ യാതൊരു കുഴപ്പവും അവിടെയില്ല. വിസ്തൃതമായ ഒരു വളപ്പുമുണ്ടു്.

ഒരു മുഹൂർത്തമെ ഇനി ശേഷിച്ചിട്ടുള്ളു. അപ്പോൾ കുമുദത്തിനെ ഞാൻ അഭിമുഖീകരിക്കും. അവളോട് ആദ്യം പറയേണ്ടതെന്താണ്?

ഞങ്ങൾ കാറിൽനിന്നിറങ്ങി. മുകളിലേക്കുള്ള കോവണി കയറുവാൻ ഭാവിച്ചു. അപ്പോൾ എൻെറ സ്നേഹിതൻ വാലിയക്കാരിയോട്:– 'കുമുദം മുകളിലുണ്ടോ' എന്നു ചോദിച്ചു.

"അമ്മ അടുക്കളയിൽ പോയിരിക്കയാ, ക്ഷണത്തിൽ തിരിച്ചു വരും" എന്നൊരു മറുപടിയും കിട്ടി.

കളിക്കുട്ടികളുടെ അഭാവത്താലും വീട്ടിലെ നിശ്ശബ്ദതയാലും ഞാനല്പം അന്ധാളിച്ചു. മന്ദമായി എരിയുന്ന ഒരു വിളക്കു ശുചിയായി സൂക്ഷി

ക്കപ്പെട്ടിരിക്കുന്ന തറയും ഉള്ള രണ്ടാം നിലയിലാണ ഞാൻ നില്ക്കുന്നത്. രണ്ടു മേശയും ഒരു ടീ പായിയും അവിടെയുണ്ട്. രണ്ടു കസേരയും ഒരു സോഫ്യും അവിടെ കാണുന്നു. കുമുദത്തിൻെറ വീട്ടിൽ മുമ്പു കണ്ടിരുന്ന മനോഹരവസ്തുക്കൾ എങ്ങോട്ടു പോയി എന്നോർത്തു ഞാൻ അത്ഭുതപ്പെട്ടു.

യുവാവ് എന്നെ സോഫ്യിൽ ഇരിക്കാൻ ക്ഷണിച്ചു. അടുത്ത ക്ഷണത്തിൽ അയാൾ എൻെറ അടുത്തിരുന്നു.

"നളിനി, നിങ്ങൾ വളരെ ക്ഷീണിച്ചിരിക്കുന്നല്ലോ. കുറച്ചു കാപ്പി കൊണ്ടുവരുവാൻ പറയട്ടെ" എന്നു പറഞ്ഞു് എൻെറ അടുക്കലേയ്ക്കു മന്ദമായി നീങ്ങി എൻെറ കൈ ഗ്രഹിക്കുന്നതിനു ശ്രമിച്ചു. ഉടനെ ഞാൻ കൈ പിന്നോക്കം വലിച്ച്, അല്പം നീരസത്തോടെ ഇങ്ങിനെ പറഞ്ഞു:- "ഒ, ഒന്നും വേണ്ട. കുമുദത്തെ കാണുന്നതുവരെ ഒന്നും ആവശ്യമില്ല."

'കുമുദത്തെ ഓർത്തു നിങ്ങൾ വിഷമിക്കേണ്ട. അവൾ നേരത്തിന് ഇവിടെ എത്തും. നളിനീ, നിങ്ങളുടെ മുഖം എന്താണിങ്ങനെ മാറിക്കാണുന്നത്. കുമുദം വരുംമുമ്പേ ഒരു ചുംബനം തരു.'

ഇങ്ങിനെ പറഞ്ഞ് അയാൾ കുറച്ചുകൂടി അടുത്തു; എൻെറ നിതംബത്തെ ഒരു കൈകൊണ്ടു തടഞ്ഞുപിടിച്ചു.

ഞാൻ ഉടനെ എഴുനേററ് അല്പം ബലംപിടിച്ച് അയാളുടെ കൈ പുറകോട്ടു തള്ളി. അതു നിമിത്തം സോഫ്യിൽ കൊണ്ട് അയാളുടെ വിരലിന് അല്പവേദന പററിയില്ലേ എന്നു സംശയിക്കുന്നു. "കുമുദം എവിടെ; കുമുദം, കുമുദം, ഹാ കഷ്ടം! നിങ്ങളുടെ സോദരൻ ഇത്ര വഞ്ചകനാണോ?"

അല്പം ഭീതിദമായ സംശയം എൻെറ ഹൃദയത്തിൽ അങ്കുരിച്ചു. എൻെറ ശബ്ദം എത്ര ഉയരുമോ അത്രയും ഉച്ചത്തിൽ:—'അയ്യോ ഇതു കുമുദത്തിൻെറ വീടല്ലല്ലോ.'

ആ നീചൻ അനങ്ങാതെ നില്ക്കുന്നു. അവൻെറ മുഖത്ത് ഏതോ നീചോദ്ദേശം കാണുന്നുമുണ്ട്.

അവൻ മന്ദസ്മിതത്തോടെ:- 'ഓമനെ കരയാതെ. ഈ സമീപത്തെങ്ങും ഇതു കേൾക്കാൻ ആരുമില്ല. ഒച്ച എടുത്തോ കരഞ്ഞോ നിന്നപ്പോലുള്ള ഒരു പെൺകുട്ടിയും ഒന്നും സാധിച്ചിട്ടില്ല. എൻേറ അപേക്ഷകളെ കേട്ടു സുഖമായിരിക്കു."

"വഞ്ചക, നിനക്കെന്നോട് അടുക്കുവാൻ എങ്ങിനെ ധൈര്യമുണ്ടായി. നീ ആരാണെന്നു തുറന്നുപറ, എൻെറ എഴുത്ത് അവിടെവയ്ക്ക്, അ

ല്ലെങ്കിൽ നിൻേറ തല ഞാൻ അരിച്ചുടക്കം.” എന്നുപറഞ്ഞു് അവൻേറ മുഖത്തേയ്ക്കു ധൈര്യമവലംബിച്ചു നോക്കിനിന്നു.

“ഇങ്ങിനെയുള്ള കോപനാട്യംകൊണ്ടു ഭയപ്പെടുത്തുന്ന പല നടകളേയും നാടകക്കോട്ടയിൽ കണ്ടിട്ടുണ്ട്.” ഇത്രയും ആയിട്ടും അവൻേറ സ്ഥിതിക്ക് അശേഷവും മാററം വന്നില്ല. ഈ ദുഷ്ടമൃഗത്തിൻേറ പിടിയിൽനിന്ന് എങ്ങിനെ രക്ഷപെടുമെന്ന് ആലോചിച്ചു കഴിയുംമുമ്പ അവൻ കുതിച്ചു മുന്നോട്ടുചാടി എൻെറ കൈരണ്ടും കൂട്ടിപ്പിടിച്ചു സോഫയിലേക്ക എന്നെ തള്ളിവീഴിച്ചു. എന്നെ ബലമായി ഒന്നു ചുംബിക്കാൻ ഒരുങ്ങി. എൻെറ അരക്കെട്ടിനു വേദനതോന്നുന്നുണ്ട്. ഭയം എന്നെ ക്ഷീണയും ശക്തിഹീനയുമാക്കി.

“രക്ഷിക്കണെ, രക്ഷിക്കണെ” എന്നു ഞാൻ ഉറക്കെ നിലവിളിച്ചു. അടുത്തമുഹൂർത്തത്തിൽ മൂന്നാളുകൾ മുറിയിലേക്ക് ഓടിക്കയറി. അവരിൽ ഒരുവൻ എൻേറഭൃത്യയുടെ പിതാവും, ആനന്ദപുരം സ്റ്റേഷനിലെ പോർട്ടരും ആയ പ്രേമസിംങ് എന്നു ഞാനറിഞ്ഞു.

എന്നെ വഞ്ചിച്ച ആ നീചൻ കുടുക്കിലായി. ഇതറിഞ്ഞ ഉടനെ വാതായനത്തിൽക്കൂടി ചാടി രക്ഷപെടുവാൻ അവൻ ശ്രമിച്ചു. പക്ഷെ പ്രേമസിങ്ങും കൂട്ടുകാരുംകൂടി അവനെ പിടികൂടി കൈരണ്ടും കൂട്ടികെട്ടി.

തലമുടിയുലഞ്ഞും വസ്ത്രം അഴിഞ്ഞും ഭയംകൊണ്ടുവിറയ്ക്കുന്ന എന്നോടു പ്രേമസിങ്ങ് ഇങ്ങനെ ചോദിച്ചു.—“ഇവ വിടനോടുകൂടി പോന്നതു എന്തിന്”

കേശം ഒതുക്കി വസ്ത്രം ശരിക്കിട്ടു ഞാൻ ഇങ്ങനെ മറുപടിപറഞ്ഞു- “അവൻ ആരെന്നുതന്നെ ഞാൻ അറികയില്ല.” എൻെറ മിത്രത്തിൻേറ സഹോദരനെന്നു പറഞ്ഞു് അവൻ എന്നെ വഞ്ചിച്ചു. എന്നെ കുമുദത്തിൻെറ വീട്ടിലേക്ക കൊണ്ടുപോകുന്നു എന്നു വിശ്വസിച്ചു ഞാനുമിരുന്നു.

ആനന്ദപുരത്തിലേ വലിയ അരിക്കച്ചവടക്കാരനെ—അവൻേറ മകൻ വിത്താളിനെ—അവിടന്ന് അറികയില്ലെ. ഇവൻേറ പല നീചവർത്തമാനങ്ങളും കേട്ടിട്ടുമില്ലെ.

സ്കൂളും ഹോസ്റ്റലുമല്ലാതേ അനന്ദപുരത്തിൽ ഉള്ള മറെറാന്നും ഞാൻ അറികയില്ല. അതുതന്നെയല്ല ഞാൻ കുമുദത്തിന് അയച്ച എഴുത്തുകാണിച്ചു് എൻെറ സകല സംശയവും തീർത്തു. അവൻ കുമുദത്തിൻെറ സഹോദരനെന്നുതന്നെ ഞാൻ വിശ്വസിച്ചുപോയി. എന്നെ രക്ഷി

പ്പാൻ ഇൗ അവസരത്തിൽ നിങ്ങൾ വന്നുചേർന്നതെങ്ങിനെ? ഇതു അത്ഭുതമായിരിക്കുന്നല്ലോ.

പ്രേമസിങ്ങ് ചിരിച്ചുംകൊണ്ടു്—"ഒരു പുരുഷൻെറ അത്ഭുതകൃത്യം എന്നോർത്താൽ മതി. നിങ്ങളുടെ ഭൃത്യയും എൻെറ മകളുമായ ആ പെണ്ണിൻെറ ഒരു കഴുത്തറുത്തതിനു മാപ്പുകൊടുക്കുമെങ്കിൽ ഞാൻ ഇവിടെ എത്തിയ കഥ പറയാം."

നിങ്ങളോടുള്ള നന്ദികൊണ്ടു് അവൾ ചെയ്തുപോയേക്കാവുന്ന സകല അപരാധവും ഞാൻ ക്ഷമിച്ചിരിക്കുന്നു.

ഈ കള്ളൻ അവളെ വശീകരിച്ചു് എഴുത്തു കൈക്കലാക്കി. തപാലിൽ ഇട്ടുകൊള്ളാമെന്നു വാക്കും പറഞ്ഞു. അവളെ മററൊരു ദൗത്യത്തിനയച്ചു. പാവം അവൾ ഇതൊക്കെ വിശ്വസിച്ചുപോയി. ഇന്നുരാവിലെ നിങ്ങളുടെ വണ്ടിപോന്ന ഉടനെ അവൾ എന്നോടീകഥയൊക്കെ പ്പറഞ്ഞു. എനിക്കു വലിയ സംശയമായി. ഈ കഥകളൊക്കെ മറച്ചു നിങ്ങൾക്കുവേണ്ട രക്ഷ ചെയ്യണമെന്നുറച്ചു എക്സ്പ്രസിൽ ഇങ്ങോട്ടുതിരിച്ചതാണു്. റെയിൽവേപോലീസിൽ ഉള്ള രണ്ടു കാൺസ്റ്റബിൾമാരാണിവർ. വരു, ഞങ്ങൾ നിങ്ങളേ കുമുദത്തിൻെറ വീട്ടിൽ എത്തിക്കാം. എന്നിട്ടു വേണം ഈ കള്ളനെ സ്റ്റേഷനിലേക്കു കൊണ്ടുപോകുവാൻ. പോലീസ് ബസ് താഴെ നില്പുണ്ടു്.

കുമുദത്തിൻെറ പൂർണ്ണവിലാസവും പ്രേമസിങ്ങിനെ ഏല്പിച്ചു. ഞങ്ങൾ ഒന്നിച്ചു് അങ്ങോട്ടുതിരിച്ചു. വിശാലനഗരത്തിൻെറ മറെറ അററത്താണു് ആ വീടു്.

കുമുദത്തിനെ കണ്ടമാത്രയിൽ ഞാൻ പൊട്ടിക്കരഞ്ഞുപോയി. അവളെ കെട്ടിപ്പിടിച്ചുംകൊണ്ടു് അകത്തേക്കു പോയി. അന്നത്തെ ശേഷിച്ച രാത്രി മുഴുവനും എൻെറ വീരചരിതവർണ്ണനംതന്നെ ആയിരുന്നു.



# വിഹായസവിഹാരം.

(പത്തൊമ്പതാം അധ്യായം)

(എം. രാജരാജവർമ്മതമ്പുരാൻ എം. എ., ബി. എൽ.)

ശബ്ദഗുണമാണാകാശമെന്നു പണ്ടുപണ്ടേ വിദ്വാന്മാർ സിദ്ധാന്തിച്ചിട്ടുണ്ടല്ലോ. ലോകം നിശ്ശബ്ദമായിരുന്നാലുണ്ടാകാവുന്ന അവസ്ഥ നമു

ക്ക ചിന്തിക്കാൻപോലും വഹിയ. ജീവജാലങ്ങളുടെ ഒച്ചയാണു ഭൂമിയെ സജീവയാക്കുന്നതു്. ശബ്ദമില്ലാതിരിക്കുന്നതിൽ കഷ്ടമാണു് ഉലകിൽ വെളിച്ചമില്ലാതിരുന്നാൽ. ശബ്ദവും തേജസ്സും നമുക്കു ലഭിക്കുന്നതു് അന്തരീക്ഷത്തിൻെറ ഗുണംകൊണ്ടാകുന്നു. നഭസ്സ് (eather) തേജോവാഹകവും ആകാശം (atmosphere) ശബ്ദവാഹിയുമായി നമുക്കു നല്കുന്ന അനുഗ്രഹം ചില്ലറയല്ല.

സാധാരണ അന്തരീക്ഷത്തെത്തന്നെയാണു് ആകാശമെന്നു നാം വ്യവഹരിക്കാറുള്ളതു്. പരമാകാശത്തെ നഭസ്സെന്നും പറയുന്നു. തേജസ്സു ശൂന്യാകാശത്തിൽ (vaccunm) കൂടിയും പ്രസരിക്കും. ശബ്ദമാകട്ടെ വായുസഞ്ചാരമുണ്ടെങ്കിൽ മാത്രമേ കേൾക്കാവൂ. വെള്ളത്തിൽ കല്ലെറിഞ്ഞാലുണ്ടാകുന്നതുപോലെ ചുററും അലകളായിട്ടാണു വായുവിൽ ശബ്ദം സഞ്ചരിക്കുന്നതു്. എന്നാൽ ഒരു വ്യത്യാസമുണ്ടു്. ജലവീചികൾ ഓളങ്ങളായി പൊങ്ങിയും താണുമായിട്ടാണു പരക്കുന്നതു്. വായുവീചികൾ അങ്ങനെയല്ല; അവ മുമ്പിലും പിമ്പിലും ഉന്തിയാണു സഞ്ചരിക്കുന്നതു്. എന്തുപോലെന്നു പറയാം. ഒരു റബ്ബർകഷണം നീളുകയും ചുരുങ്ങുകയും ചെയ്തു ചലിക്കുന്നതിനോടൊപ്പം മുമ്പോട്ടും പിന്നോട്ടും വായു ഇളകുന്നു. ഈ ഇളക്കം നാലുപാടുമുണ്ടാകയാലത്രെ, ഒരു ശബ്ദം ഉത്ഭവിക്കുന്ന സ്ഥലത്തിനു ചുററും കേൾക്കമാറുള്ളതു്. രണ്ടു മൂർത്തദ്രവ്യങ്ങൾ (Solid objects) തമ്മിൽ മുട്ടുമ്പോൾ ചുററുമുള്ള വായുവിൽ തിരമാലകൾ നാലുപുറവും ഉത്ഭവിക്കുന്നു. ഈ വായുവീചികൾ ചെവിക്കല്ലിൽ തട്ടുമ്പോഴാണു നാം ശബ്ദം കേൾക്കുന്നതു്. ചെണ്ടയുടെ തുകിൽ പോലെ, വായുവീചികളുടെ ആഘാതത്തിൽ ചെവിക്കല്ലു മുമ്പോട്ടും പിറകോട്ടുമാടിയിളകുമ്പോൾ, അതിനു പിറകിൽ അണച്ചിരിക്കുന്ന പല്ലുകൾ മുഖാന്തിരം ശ്രോത്രാന്തർഭാഗത്തു സൃഷ്ടിച്ചിരിക്കുന്ന വീണയുടെ മുട്ടുകൾപോലുള്ള സിരാതന്തുക്കളെ മീട്ടുന്നു. അപ്പോൾ നാം ശ്രുതികേൾക്കുന്നു. ശരീരശാസ്ത്രത്തിൽ ഈ സംഗതി വിശദമായി പ്രതിപാദിച്ചിട്ടുണ്ടു്. ഈ തന്ത്രീചലനം ഒരു നിമിഷത്തിൽ (second) പതിനാറുതവണയുണ്ടായാൽ നമുക്കു ശബ്ദമായി കേൾക്കാം. അതിൽ കൂടുതൽ ഒരു നിമിഷത്തിൽ 38000 വരെയുള്ള ചലനങ്ങൾ ഉച്ചസ്വരങ്ങളായി ശ്രാവ്യങ്ങളാണു്. അതിനുമേൽ വേഗത്തിലുള്ള ചലനം നമുക്കു ശ്രാവ്യമല്ല. സാധാരണയായി കീഴ്സ്വരത്തിനു നിമിഷത്തിൽ നൂറും ഉച്ചസ്വരത്തിനു രണ്ടായിരവും ചലനമുണ്ടായിരിക്കും.

വായുവിൽ കൂടി ശബ്ദം സാധാരണ സഞ്ചരിക്കുന്നതു് ഒരു നിമിഷത്തിൽ 1120 അടി ദൂരമാകുന്നു. അതിനാൽ മിന്നൽ കണ്ടതിനുമേൽ അഞ്ചു മിന്നിട്ടു കഴിഞ്ഞാണു് ഇടിമുഴക്കം കേൾക്കുന്നതെങ്കിൽ അതുണ്ടായതു് ഒരു മൈൽ ദൂരത്താണെന്നു നമുക്കു കണക്കാക്കാം. സമുദ്രോപരിയുള്ള

കനത്ത വായു നല്ല ശബ്ദവാഹിയാണ്. മേലാകാശത്തുള്ള നേർത്ത വായു നേരെ മറിച്ചും. ശബ്ദത്തിന്റെ കീഴോട്ടുള്ളതിലധികം മേലോട്ടാണു ഗതി എളുപ്പം. ഈറൻകാററു് അതിനു ഇടനിലക്കാരനാണ്. നാലു നാഴിക കീഴിലുള്ള തീവണ്ടിയുടെ ശബ്ദം മേഘാവരണമില്ലെങ്കിൽ, വിമാനചാരികൾക്കു കേൾക്കാം.

ശബ്ദത്തിന്റെ മാറെറാലി അന്തരിക്ഷത്തിലുള്ള ഒരു വിശേഷസംഗതിയാണ്. കുറഞ്ഞപക്ഷം നൂററിഅമ്പതു് അടി അകലത്തിൽ തടവുണ്ടായിരുന്നെങ്കിൽ മാത്രമേ ഏതാണ്ടു വ്യക്തമായ പ്രതിധ്വനി കേൾക്കയുള്ളു. പ്രതിഘാതസ്ഥാനം അതിലും ദൂരത്തായിരുന്നാൽ പ്രതിധ്വനി നല്ലപോലെ മുഴങ്ങികേൾക്കാം. ഗോളാകൃതിയുള്ള ഘട്ടസ്ഥലത്തു് ഒന്നിലധികം പ്രതിധ്വാനമുണ്ടാകും. തറയും തട്ടുമായി ഒന്നിലധികം പ്രാവശ്യം ശബ്ദവീചികൾ മുട്ടുന്നതുകൊണ്ടാണ് അപ്രകാരം കേൾക്കുന്നതു്. കുറെക്കഴിയുമ്പോൾ ആ വീചികൾ ചൂടായി പരിണമിച്ചുപോകുന്നു. ആഗ്രായിലുള്ള താജ്മഹാൾ എന്ന പ്രസിദ്ധശവകുടീരത്തിൽ ഒന്നിലധികം മാറെറാലി കേൾക്കാം. പരാവലയാകൃതിയിലുള്ള (paraboloid), അതായതു് അസംപൂർണ്ണവൃത്താകൃതിയിലുള്ള, കെട്ടിടങ്ങളിൽ എത്രയോ അല്പമായ ശബ്ദം, പോലും മാറെറാലിക്കൊള്ളുന്നു. 'ഉപ്പുകായൽപട്ടണ'മെന്നു പേരുള്ള നഗരത്തിൽ (Salt Lake City) യൂട്ടാ (Utah) എന്ന സ്ഥലത്തു മാമ്മൺ പടവേശ്മം (Mormon tabernacle) എന്നൊരു കെട്ടിടമുണ്ടു്. അതിൽ ഒരററത്തു് ഒരു മൊട്ടുസൂചിവീണാൽ അതിന്റെ ശബ്ദം മറേറ അററത്തു കേൾക്കാം. പതിനായിരംപേൎക്കു ഇരിക്കാവുന്ന സ്ഥലമാണതു്. ലണ്ടൻപട്ടണത്തിൽ സെൻറുപാൾ വലിയപള്ളിയിലുള്ള ധ്വനിവർദ്ധകമന്ദിരത്തിൽ (Whispering Gallery) അപ്രകാരം കേൾക്കാം. മാമ്മൺ കെട്ടിടത്തിൽ ശബ്ദവീചികളെല്ലാം ഓരേവാക്കിനു പോകുന്നതുകൊണ്ടു ശക്തിയേറുന്നു; പള്ളിക്കെട്ടിടത്തിൽ മടക്കമടക്കായുള്ള ഭിത്തികളിൽതട്ടി ശബ്ദവീചികൾ നാലുപുറവും പോകാതെ സുരക്ഷിതങ്ങളാകുന്നു.

മുപ്പതുമൈൽ അകലത്തുണ്ടാകുന്ന ഇടിയുടെ മുഴക്കം നമുക്കു കേൾക്കാം. അതിനപ്പുറമുണ്ടാകുന്നതാണു കൊള്ളിയാൻമാത്രമായി നാം കാണാറുള്ളതു്. വലിയ പൊട്ടലുകളുടെ ഒച്ച നൂറുമൈലിനുമേൽ ദൂരം ശ്രവിക്കാം. ജൎമ്മനിരാജ്യത്തുള്ള വാട്ടർലൂവിൽ നടന്ന മഹായുദ്ധത്തിൽ പൊട്ടിച്ച പീരങ്കിവെടിയുടെ ശബ്ദം പരന്ത്രീസുരാജ്യത്തു് ഉത്തരസമുദ്രതീരത്തുള്ള ഡോവർ നഗരത്തിൽ കേട്ടിട്ടുണ്ടുപോൽ! അഗ്നിപൎവ്വതങ്ങൾ പൊട്ടുന്നതിന്റെ ശബ്ദം അതിലും എത്രയോ ദൂരം കേൾക്കാം. ഇൻഡ്യയ്ക്കു കിഴക്കുതെക്കായി കിടക്കുന്ന സുമാട്രാ (Sumatra) ദ്വീപിന്റെ തെക്കുള്ള സുണ്ടാകടലിടുക്കിലുള്ള ക്രാക്കറേറാവാ ദ്വീപിൽ അഗ്നിപൎവ്വതം പൊട്ടിയതു

മൂവായിരം നാഴികദൂരെ ഇൻഡ്യാമഹാസമുദ്രവർത്തിയായ റൊഡ്രീഗ്സിൽ കേൾക്കയുണ്ടായി! നാലുമണിക്കൂർ കൊണ്ടാണ് ആ ശബ്ദം അവിടെ എത്തിയതു്. എന്നുതന്നെയല്ല, അതിൽനിന്നുണ്ടായ വായുവീചികൾ പാതാളംപാഞ്ഞു് (autipodes) തിരികെ ഉല്പത്തിസ്ഥാനംവരെ ഏഴുപ്രാവശ്യം അങ്ങോട്ടുമിങ്ങോട്ടുമായി സഞ്ചരിച്ചതിനുശേഷമാണ ശാന്തമായതു്. ഇതു നടന്നതു ക്രിസ്ത്വാബ്ദം 1883 ആഗസ്റ്റുമാസം 27-ാംനു-യും അതിനടുത്ത തീയതികളിലും ഭൂമിയിലുണ്ടായിരുന്ന ഭാരമാനങ്ങളിലെല്ലാം വായുവിൻെറ അസാധാരണ സഞ്ചാരത്തിൻെറ ചിഹ്നങ്ങൾ കണ്ടുകൊണ്ടിരുന്നു. സൂര്യൻ ചന്ദ്രനക്ഷത്രാദികൾ നിസ്തേജസ്കന്മാരായി നട്ടുച്ചയ്ക്കുപോലും കണ്ടുകൊണ്ടിരുന്നു എന്നു് ഇതെഴുതുന്നയാൾ നേരിട്ടറിഞ്ഞിട്ടുള്ളതാണ്. മുപ്പത്തിആറു മണിക്കൂർകൊണ്ടു വായു ഭൂലോകത്തിനു് അന്നു പ്രദക്ഷിണം ചെയ്തു!

ഇതിലധികം അത്ഭുതങ്ങളായ സംഗതികളാണ് ഇന്നു നാം കാണുന്നതു്. അശരീരവാക്കെന്നു പുരാണങ്ങളിലും കഥകളിലും നാം കേട്ടിട്ടുള്ളതു് ഇന്നാണു അനുഭവപ്പെട്ടിരിക്കുന്നതു്. കമ്പിയില്ലാത്തപാൽ, മാർക്കോണി, ബ്രാഡ്കാസ്റ്റിങ്ങ്, ടെലിഫോൺ, എന്നിങ്ങനെ പലവിധമായി നാം ഇന്നുകാണുന്ന അത്ഭുതങ്ങൾ പണ്ടുണ്ടായിരുന്ന മഹർഷിമാരുടെ ദിവ്യശക്തികളെ അധഃകരിക്കുന്നു. ഭൂലോകത്തിൽ എവിടെയുള്ളവരുമായി നമുക്കു സംസാരിക്കാമെന്നും, അയ്യായിരവും പതിനായിരവും നാഴികദൂരെയുള്ള പാട്ടുകളും കഥനങ്ങളും കേൾക്കാമെന്നും, അത്യല്പമായി വീണാനാദത്തെ എത്രയോദൂരെ സംക്രമിപ്പിക്കാമെന്നും വന്നിരിക്കാവുന്ന വിദ്യ നവീനശാസ്ത്രങ്ങളുടെ സാമ്രാജ്യത്തെ വിളിച്ചുപറയുന്നു. അതുകൊണ്ടു ദേശത്തിൻെറയും കാലത്തിൻെറയും ദൈർഘ്യം ഇല്ലാതായി. ശീമയിലുള്ളവർ ഭാരതീയരുടെ അയൽക്കാരായി. അന്തരിക്ഷത്തിലുള്ള ശബ്ദവായുവീചികൾ ലോകമെല്ലാം ഒന്നാക്കി. ഈ വിശേഷങ്ങളെ വർണ്ണിച്ചു പറവാൻ ഒരു പ്രത്യേകഗ്രന്ഥംതന്നെ എഴുതണം.

അന്തരീക്ഷത്തിലുള്ള ശബ്ദസഞ്ചാരത്തെ കുറിച്ചു നാം അല്പം മനസ്സിലാക്കിയല്ലൊ. അതുപോലെ വെളിച്ചത്തിൻെറ സഞ്ചാരത്തെപ്പററിയും അല്പം ഗ്രഹിക്കാം. ആകാശമാണു ശബ്ദവാഹിയെന്നും നഭസ്സാണു തേജോവാഹിയെന്നും മുമ്പിൽ പറഞ്ഞിട്ടുണ്ടല്ലൊ. ചൂടും വെളിച്ചവും ഒരേ ചലനത്തിൻെറ ഭാവഭേദങ്ങളാകുന്നു. നഭോവീചികൾക്ക് ഒരിഞ്ചിൻെറ 1/28000–നുമേൽ 1/67000 ഭാഗംവരെ നീളമുണ്ടായിരിക്കുമ്പോൾ നമ്മുടെ കണ്ണിനു വെളിച്ചം തോന്നിക്കുന്നു; മുഖത്തു ചൂടുതട്ടുന്നു. ഇതിനിടയ്ക്കുള്ള നീളമുള്ള രശ്മികളാണു നിറംമാറി നമ്മുടെ കണ്ണിനു കാണുന്നതു്. പട്ടമുള്ള സ്ഫടികക്കഷണത്തിലൊ വജ്രക്കല്ലിലൊക്കൂടി വെളുത്ത രശ്മി കടക്കുമ്പോൾ അതു് ഇന്ദ്രചാപത്തിൽ കാണുന്ന സപ്തവർണ്ണങ്ങളോട്ടുക്രൂ

ടിശോഭിക്കുമാറുണ്ടല്ലൊ. ഏറ്റവം നീളംകൂടിയ രശ്മിവീചികൾ ചുകപ്പുനിറത്തെയും, നീളമേററംകുറഞ്ഞവ ഊതനിറത്തെയും കാട്ടുന്നു. അതിന്നിടയിലുള്ള പച്ച, മഞ്ഞ, നീലം മുതലായ നിറങ്ങളെ ദ്യോതിപ്പിക്കുന്നു. ഈ രശ്മിവിച്ഛേദത്തിനാണു ശാസ്ത്രജ്ഞർ ആദർശബിംബം (Spectrum) എന്നു പറയാറുള്ളതു്. ഓരോസാധനത്തിൻെറയും ആദർശബിബത്തിൽ കാണുന്ന നിറങ്ങൾക്കു പ്രക്രമഭേദമുണ്ടു്. അതിനാൽ ആദർശബിബംകൊണ്ടു വസ്തു നിർണ്ണയിക്കാം. സൂര്യകിരണങ്ങളുടെ ആദർശത്തിൽ, എല്ലാററിലും പിറകെ ചുകപ്പും ഉള്ളിലുള്ളിലായി കൌഡുഭം (തീനാരങ്ങാനിറം), മഞ്ഞൾനിറം, പച്ചനിറം, ഊതനിറം എന്നുള്ള നിറങ്ങളും കാണാം. മഴവില്ലു നോക്കിയാൽ ഇതു പ്രത്യക്ഷപ്പെടും. ഈ രശ്മികൾ വെവ്വേറെയായൊ ഒന്നിച്ചൊ വായുവിൽ സംഘടിക്കുമ്പോൾ വായു കണങ്ങളിൽ (Molecules) ചലനങ്ങളാകുന്നു. ഈ ചലനഫലമാണു് ചൂടു നമുക്കു തോന്നിക്കുന്നതും, മിഴി ഞരമ്പുകളിൽ തട്ടുമ്പോൾ വെളിച്ചമായി കാണുന്നതും. ചലനശക്തിയിൽ ഏതാനും അംശം (Radiant energy) വായുവിൽ ലയിച്ചു പോകുന്നുമുണ്ടു്. രശ്മികൾ ദീർഘവീചികളായും ഹ്രസ്വവീചികളായും രണ്ടു തരമുണ്ടു്. ദീർഘവീചികൾ ചൂടും ഹ്രസ്വവീചികൾ വെളിച്ചവും അധികം തരുന്നു. അതുകൊണ്ടു് ചൂടും വെളിച്ചവും പ്രസ്പരമായ ഒരേ ശക്തിയുടെ വികാരഭേദങ്ങൾ മാത്രമാകുന്നു. സ്വയംപ്രകാശമായ ഒരു പദാർത്ഥത്തിൽനിന്നു പ്രസരിക്കുന്ന ശൂന്യാകാശ (Ether) വീചിചലനങ്ങൾ മാത്രമാണു് രണ്ടും. അവ സ്പർശിക്കുന്ന അവയവവ്യത്യാസമനുസരിച്ചു രണ്ടായി തോന്നുന്നു എന്നേയുള്ളു. ചുകന്ന രശ്മികൾ ദീർഘവീചികളാകകൊണ്ടു് ഉഷ്ണത്തെയും ഊതരശ്മികൾ ഹ്രസ്വവീചികളാകകൊണ്ടു വെളിച്ചത്തെയും വളർത്തുന്നു.

പ്രതിഛായകൾ (Photographs) എടുക്കുന്നതിന്നു് ഊതയും അതിനോടടുത്ത രശ്മികളുമാണു പ്രയോജനപ്പെടുന്നതു്. പ്രഭാതസന്ധ്യയുടേയും സായംസന്ധ്യയുടേയും വർണ്ണനകൾ എത്രയോ മഹാകവികൾ ചെയ്തിട്ടുണ്ടല്ലോ. ആ വേളകളിൽ കാണുന്ന വിശേഷവർണ്ണങ്ങൾക്കു് എന്താണു നിദാനം? സൂര്യൻ ദിക്ചക്രവാളത്തിനു കീഴിൽ സ്ഥിതിചെയ്യുമ്പോൾ പ്രസരിക്കുന്ന രശ്മിശകലങ്ങൾ അത്യുച്ചത്തിലുള്ള അന്തരിക്ഷത്തിൽ ലംബമാനങ്ങളായ രേണുകണങ്ങളിലും ജലകണങ്ങളിലും പ്രതിബിംബിച്ചുണ്ടാകുന്ന നിറങ്ങളാണു് അന്തികളിൽ നമുക്കു് ആഹ്ലാദം നൾകുന്നതു്. ചുകപ്പുരശ്മികൾക്കു പ്രവണത കുറയുന്നതുകൊണ്ടു് ആ നിറമാണു് ആദ്യം പ്രധാനമായി കാണുന്നതു്. മററുള്ള രശ്മികൾ എളുപ്പം വളയുന്നതു നിമിത്തം ഇരുളുന്താറും മാത്രമെ അവയുടെ പ്രചാരം അധികമാകയുള്ളു. സൂര്യൻ അസ്തമിച്ചു കഴിഞ്ഞതിൻെറ ശേഷം നീലശലാകകളോടു കൂടിയ സമാജ്ജ

നികളെപ്പോലെ രശ്മിപുഞ്ജങ്ങൾ കാണാം. എന്നുതന്നെയല്ല, സന്ധ്യത്തിൽ സൂൎയ്യാസ്തമയമായ ശേഷം കട്ടിയായുള്ള മേഘങ്ങളിലുണ്ടാകുന്ന പ്രതിഫലനഫലമായി രണ്ടാമതും സൂൎയ്യാസ്തമയമുണ്ടാകുന്നപോലെ തോന്നാറുണ്ട്. ക്രാക്കറേറാവാ അഗ്നിപൎവ്വതം പൊട്ടി ധൂളിപടലം ആകാശവീഥിയെ ആവരണം ചെയ്തിരുന്നപ്പോൾ, സൂൎയ്യാസ്തമയം കഴിഞ്ഞു് ഒന്നര മണിക്കൂർ നേരം പിന്നെയും സൂൎയ്യനെ അസ്താചലലംബിയായി കണ്ടുകൊണ്ടിരുന്നു. പ്രതിഫലനം കൊണ്ടുണ്ടാകുന്ന ചക്ഷുഃഭ്രമമായിരുന്നു ഇതു്.

പ്രതിഫലനം (Reflection) കൂടാതെ വക്രീഭവനം (Refraction) എന്നൊരു ഗുണം കൂടിയുണ്ട് തേജസ്സിന്. വെളുത്ത തേജഃപുഞ്ജം ഭസ്മം പോലുള്ള ധൂളികളിൽ പ്രതിഫലിക്കുമ്പോൾ വൈരക്കല്ലിലെന്നപോലെ അവാന്തരരശ്മികളായി പിരിഞ്ഞു വളഞ്ഞു് ചുററും വലയാകൃതിയിൽ ഒരു പരിവേഷ (Corona) മുണ്ടാകുന്നു. സൂൎയ്യചന്ദ്രന്മാരുടെ ചുററും പരിവേഷം കാണാറുണ്ട്. ആ വലയത്തിന്റെ ഉൾവശം നീലമായിരിക്കും. പിറകെ മററു വൎണ്ണങ്ങളും കാണാം. ചെറിയ മേഘങ്ങൾ മീതെ പോകുമ്പോൾ അവയിൽ പ്രതിഫലിച്ചു പരിവേഷമുണ്ടാകാറുണ്ട്. കണ്ണുകളെ ചെറുക്കിക്കൊണ്ട് മെഴുകുതിരിജ്വാല നോക്കിയാലും പരിവേഷം നമുക്കു കാണാം. മിഴിരോമങ്ങളിൽ വെളിച്ചം തട്ടിയുണ്ടാകുന്നതാണിത്. മേഘശകലങ്ങൾ ചെറുതായിരിക്കുന്തോറും പരിവേഷം വലുതായിരിക്കും. ഒന്നിലധികം പരിവേഷങ്ങൾ ചിലപ്പോൾ കാണാറുണ്ട്. ആദ്യത്തേതിന് എപ്പോഴും 45 ഡിഗ്രി വ്യാസമുണ്ടായിരിക്കും. പിറകേ കാണുന്ന പരിവേഷവലയങ്ങൾ മേഘങ്ങളിലുള്ള കരകഖണ്ഡങ്ങളിൽ (പട്ടങ്ങളുള്ള) പ്രതിബിംബിച്ചുണ്ടാകുന്നവയാണ്. പുറപ്പരിവേഷത്തിനു 90 ഡിഗ്രി വ്യാസമുണ്ടാകും. ഈ പരിവേഷവൃത്തങ്ങളെ ഛേദിക്കത്തക്കവണ്ണം ചക്രവാളത്തിനു സമാന്തരമായി (Parallel to the horizon) സൂൎയ്യമണ്ഡലത്തിൽനിന്നു മഹാവൃത്തരൂപത്തിൽ ഒരു പ്രതിഛായ വീഴുന്നു. അപ്പോൾ പരിവേഷവൃത്തങ്ങളും സൂൎയ്യപ്രതിഛായാവൃത്തവും തമ്മിൽക്കൂട്ടിമുട്ടുന്ന ഛേദബിന്ദുക്കളിൽ (inter secting points) തേജസ്സിരട്ടിച്ചു വ്യാജസൂൎയ്യന്മാരെ (Mock Suns) കാണാം. 'പാരഹീലിയാ' പരസൂൎയ്യൻ (Parhelia) എന്നാണ് അവയുടെ ശാസ്ത്രീയസംജ്ഞ. ഇതുപോലെ പരചന്ദ്രന്മാരേയും (Paraselenae) കാണാറുണ്ട്.

മൃഗതൃഷ്ണ അല്ലെങ്കിൽ കാനജലം (Mirage) സൈകതങ്ങളിൽ കാണാവുള്ള മറെറാരു കൺമയക്കമാണ്. വീതിയുള്ള പുഴകളിൽ മണൽ തെളിഞ്ഞു കിടക്കുന്ന വേനൽകാലത്തു് ആററൊലി പോലെ തോന്നിക്കാറുള്ളതു് ആലുവാ മണപ്പുറത്തു സാധാരണ കാണാം. ഈ ഭ്രമത്തിനു കാരണമെന്താണ്? രണ്ടു പതനത്തിലുള്ള (Strata) വായുമണ്ഡലങ്ങൾ മേളിക്കുന്ന സ്ഥലത്തു തേജോരശ്മികൾ വളയുന്നതുകൊണ്ടാകുന്നു. ഇതുപോ

ലെ രോദസികളിൽ (ഭൂമിയും ആകാശവും കൂടി മുട്ടുന്നു എന്നു തോന്നിക്കുന്ന സ്ഥലം) കീഴിലുള്ള തണുത്തു ഘനത്ത വായുവിന്നു മീതെ ചൂടുവായു ഉണ്ടായിരിക്കുമ്പോൾ ഭ്രമജനകങ്ങളായ കാഴ്ചകൾ കാണുന്നവയും, തേജോവക്രീകരണം കൊണ്ടുണ്ടാകുന്നവയാകുന്നു. കോട്ടകൾ പോലെയും വൃക്ഷങ്ങൾ പോലെയും മററും തോന്നിക്കുന്ന ഈ കാഴ്ചകളെ ആകാശമന്ദിരങ്ങളാക്കി മൂഢജനങ്ങളെ വിശ്വസിപ്പിക്കാറുണ്ടു്.

ധ്രുവദേശങ്ങളിൽ വായുവിനേക്കാൾ തണുത്തതാണു സമുദ്രം. അവിടെ രോദസികളുടെ കീഴിലുള്ള വസ്തുക്കൾ മേലാകാശത്തിൽ തലകീഴായി പ്രതിഫലിച്ചുകാണാം. മുപ്പത്തിഅഞ്ചുനാഴിക കീഴിൽ കിടന്ന കപ്പലിൻെറ പ്രതിബിംബം ഇങ്ങനെ കാണുകയുണ്ടായിട്ടുണ്ടു്. നിശാസൂര്യനെന്നു പറയാറുള്ള ധ്രുവതേജസ്സ് (aurora polaris) കാന്തശക്തിനിധാനങ്ങളായ (magnetic poles) ധ്രുവങ്ങളിലുള്ള നേർത്തവായുവിൽ വിദ്യുച്ഛക്തിവിസരണം നിമിത്തമുണ്ടാകുന്ന തേജസ്സാണു്. ഇതായിരിക്കാം പൌരാണികന്മാർ സുമേരുതേജസ്സായി സങ്കല്പിച്ചതു്. ഏതായാലും ഈ തേജസ്സിനു സുമേരുസൂര്യനെന്നും പറയാറുണ്ടു്. അക്ഷാംശം 50 ഡിഗ്രിമുതൽ 62 ഡിഗ്രിവരെ അമേരിക്കയിലും 66 ഡിഗ്രിമുതൽ 75 ഡിഗ്രിവരെ സൈബീരിയയിലും ഈ വെളിച്ചം കാണാം. വടക്കെധ്രുവത്തിലാണു കൂടുതൽ കാണാറുള്ളതു്. എൺപതിൽ കുറയാതെ എണ്ണം കാണാമത്രെ. ഈ തേജസ്സു പല രൂപത്തിലുണ്ടു്; കൊടിക്കൂറകൾപോലെ നീണ്ടും, തട്ടികൾ പോലെ പരന്നും, പട്ടബന്ധങ്ങൾപോലെ വാറായും, കമഴ്ത്തിയ കിണ്ണം പോലെ ഗോളമായും പലമാതിരി കാണാം. സൂര്യനും ഭൂമിയും തമ്മിലുള്ള കാന്തശക്തി പ്രവാഹത്തിലുളവാകുന്ന വിദ്യുൽപ്രഭാപൂരമത്രേ ഇപ്രകാരം വിസ്മയനീയവും മനോഹരവുമായ കാഴ്ചയെ പ്രദാനം ചെയ്യുന്നതു്. സൂര്യഗോളത്തിൽ പാടുകൾ (Sun Spots) കൂടുമ്പോൾ രണ്ടുധ്രുവങ്ങളിലും ഒന്നുപോലെ ഈ തേജസ്സുകൾ കാണാം. അക്കാലത്തു കാന്തസൂചികൾ (magnetic needles) ക്രമമില്ലാതെ ചലിക്കും. എന്തെന്നാൽ ഭൂമിയുടെ കാന്തശക്തിസാമരസ്യത്തിനു (magnetic balance) മററം വരുന്നു.

ചുടുകാടുകളിലും ചെളിപ്രദേശങ്ങളിലും മററും 'കൊള്ളിച്ചുട്ടെ'ന്നും 'ഈനനൂച്ചി'യെന്നും പറയുന്ന ഒരുവക മിഥ്യാഗ്നി (ignis fatuuous) സഞ്ചരിക്കുന്നതു പലരും കണ്ടിരിക്കാം. ഇവയെ പിശാചികളാണെന്നു ഭയപ്പെട്ടുവരുന്നവർ ധാരാളമുണ്ടു്. സത്യത്തിൽ അവ തറയിൽ നിന്നുയരുന്ന സ്ഫുരസമ്മിശ്രമായ ജലജനകവാതകം (phosphorated hydrogen) കത്തിപ്പോകുന്നതാകുന്നു. സ്ഫുരത്തിനു (phosphorus) തനിയെ കത്താനുള്ള പ്രവണതയുണ്ടു്.

എന്നും നാം കണ്ടുപരിചയിച്ചിട്ടുള്ള ഇന്ദ്രചാപത്തിനോടൊപ്പം മനോഹാരിത ഇവക്കൊന്നുമില്ല. എത്രകവികളുടെ വർണ്ണനക്ക് അതു വിഷയമാകുന്നു! നിറം പലതും കോലുന്ന ആ വില്ലിൻെറ കൌതുകം മറെറാരു കാഴ്ചയ്ക്കും വരുന്നതല്ല. ഉൾഭാഗത്തു് അല്പവീചികളായ ഊതരങ്കങ്ങളും ഏററവും പിറകിലായി ദീർഘവീചികളായ ചുകപ്പുരശ്മികളും, അന്തരാളത്തിൽ മററു നിറങ്ങളും ചേർന്ന മഴവില്ലുനോക്കി എത്രനേരം നിന്നാലും മതിയാവുകയില്ല. സൂര്യൻ 40 ഡിഗ്രിക്കുമേൽ പൊങ്ങിയിരുന്നാൽ മഴവില്ലു കാണുകയില്ല. ഒന്നിനുള്ളിൽ മറെറാന്നായി പല വില്ലുകൾ ചിലപ്പോൾ കാണാം. അതു് എത്രയോ മനോഹരമായിരിക്കും.

---

## ഷൾപാദപ്രാണികളും മനുഷ്യരും.

(കെ. സുകുമാരൻ ബി. ഏ)

മനുഷ്യന്നു് ഏററവും ഭയങ്കരനായ ഈ പ്രാണി കാഴ്ചക്കു് അസാരനാണെങ്കിലും സംഖ്യകൊണ്ടു് സസാരനായിത്തീർന്ന പ്രാണിയാണു്. കൗതുകകരമായ ചില സാരങ്ങൾ മാത്രം എടുത്തുനോക്കിയാൽ താഴെപറയുന്ന അനുമാനങ്ങൾ സിദ്ധിക്കുന്നതാണു്.

1. മുതുകെല്ലുള്ള ജന്തുക്കളെക്കാൾ എത്രയോ കോടാനകോടി സംവത്സരങ്ങൾ മുമ്പെ പ്രാണിവംശം ഭൂമിയിൽ ഉണ്ടായിരുന്നു. മുതുകെല്ലുള്ള ജന്തുക്കൾ ഉണ്ടായിട്ടു് എത്രയോലക്ഷം കൊല്ലം കഴിഞ്ഞിട്ടെ മനുഷ്യൻ ഭൂമിയിൽ അവതരിച്ചിട്ടുള്ളു. എന്നുവെച്ചാൽ മനുഷ്യവർഗ്ഗം 'മുതുകെല്ലുള്ള ജന്തുക്കൾ' എന്ന ശാഖയുടെ ഇയ്യിടെ (താരതമ്യപ്പെടുത്തി പറഞ്ഞതാണു്) പൊട്ടിമുളച്ച ഒരു പുള്ളിമാത്രമാണു്.

2. അനേകസംവത്സരം ദീർഘമായ ഭേദഗതികൾ സഹിച്ചു് ഈ കാലത്തും ജീവസന്ധാരണം ചെയ്യാൻ പ്രാണികൾക്കു സാധിച്ചു. മനുഷ്യവർഗ്ഗമൊ അതിൻെറ ബാലദശയിൽ കാലെടുത്തുവെച്ചിട്ടെ ഉള്ളൂ.

3. കാലാന്തരം കൊണ്ടു് അനേകജാതി ജന്തുക്കൾ ജാതന്മാരാകയും അനേകസംവത്സരാനന്തരം എന്തോ ചില കുറവുകൾകൊണ്ടു് ഓരോജാതി ജന്തുക്കൾ തന്നെ നിശ്ശേഷം നശിച്ചുപോകയും ചെയ്യിട്ടും ഉണ്ടു്. എന്നാൽ ഭൂമിയിലെ സകലമാതിരി കലാപങ്ങൾകൊണ്ടും ഒട്ടെങ്ങിപ്പോകാതെ പ്രാണിവംശം ഇന്നും നിലനില്ക്കുന്നു.

4. ഇയ്യിടെമാത്രം ഉത്ഭവിച്ച മനുഷ്യവൎഗ്ഗവും മററുചില ജന്തുക്കളേപ്പോലെതന്നെ കാലാന്തരംകൊണ്ട് നിശ്ശേഷം നശിച്ചുപോകയില്ലെന്ന് എങ്ങിനെ വിശ്വസിക്കും? ഭൂമിയുടെ വയസ്സു നോക്കുമ്പോൾ മനുഷ്യർ 'ഇന്നലെ' പിറന്നവർ മാത്രമായിരിക്കകൊണ്ട് അവർ നശിക്കാൻ പോകുന്നവർതന്നെയൊ അല്ലയൊ എന്നു പരിശോധിപ്പാൻ സമയമായിട്ടില്ല.

5. ശരീരനിൎമ്മാണംകൊണ്ടു സൌകൎയ്യം കുറഞ്ഞവനാണെങ്കിലും മനുഷ്യൻ ജന്തുക്കളുടെ അഗ്രേ ഗണ്യനായി ചാടിയെത്തിയതു ബുദ്ധി എന്ന ഗുണത്തിൻെറ അതിയായ കട്ടപ്പം കൊണ്ടുമാത്രമാണ്. ഈ ബുദ്ധിശക്തികൊണ്ട് ബാക്കി എല്ലാമാതിരി ജന്തുക്കളേയും അവൻ ഇഷ്ടംപോലെ നശിപ്പിക്കുകയൊ ഭരിക്കുകയൊ സ്വോപകാരത്തിനു സ്വാധീനമാക്കുകയൊ ചെയ്തിട്ടുണ്ട്.

6. അതിയായ വൎദ്ധനകൊണ്ടും നാടൊട്ടുക്കുള്ള പടപ്പുകൊണ്ടും പ്രകൃതിയുടെ സമനില്പിന്ന് ഇവൻ ഒരു ഇളക്കം തട്ടിച്ചിട്ടുണ്ട്. തന്മൂലം വിഷബീജങ്ങളായ അണുജന്തുക്കളും, ഹാനിപ്രദരായ പ്രാണികളും നിസ്സീമകോടികളായി വൎദ്ധിച്ചിട്ടുണ്ട്. ലക്ഷം കണക്കായി പെരുകുന്ന തൻെറ കുലക്കാരെ പുലൎത്താനായി ചെയ്യുന്ന ആഹാരസമ്പാദനമാൎഗ്ഗംകൊണ്ടു മനുഷ്യൻ ലക്ഷം, ലക്ഷോപലക്ഷം കണക്കായി പെരുകുന്ന പ്രാണികളേയും പുലൎത്തേണ്ടിവരുന്നു.

7. സൌകൎയ്യമാംവിധത്തിൽ ഒതുങ്ങിക്കൂടുവാൻ കഴിയാത്ത പ്രകാരം മനുഷ്യരുടെ സംഖ്യ ഈ കാലത്തു ഭൂമിയിൽ ഉണ്ടെന്നും അതുകൊണ്ടു ഭൂരിപക്ഷത്തിന് ആഹാരദൌൎല്ലഭ്യം നേരിടുമെന്നും ചില ദീൎഘദൎശികൾ ഇപ്പോൾതന്നെ പറഞ്ഞു തുടങ്ങിയിരിക്കുന്നു. സന്യാഹാരം ഇപ്പോൾ കിട്ടുന്നേതിലും ജാസ്തി കിട്ടാതായാലൊ, മററു വല്ലതരം ഭക്ഷ്യങ്ങൾ കണ്ടുപിടിക്കാഞ്ഞാലൊ, മനുഷ്യർ ഇത്രയധികം ഭൂമിയിൽ പിറക്കാതിരിപ്പാനുള്ള ചില ഏൎപ്പാടുകളൊ സൂത്രങ്ങളൊ വ്യവസ്ഥകളൊ കണ്ടുപിടിക്കേണ്ടതാണെന്ന് ഇവർ വാദിക്കുന്നു.

8. അനാവശ്യനഷ്ടങ്ങളിൽ നിന്നു മോചനം സിദ്ധിക്കുന്നതായാൽ ഒരുസമയം മനുഷ്യർ പട്ടിണിയിൽനിന്ന് മുക്തന്മാരാവാൻ മതി.

9. ഏററവും വലിയനഷ്ടം മനുഷ്യൎക്കു സിദ്ധിക്കുന്നതു് പ്രാണികളുടെ അക്രമങ്ങൾ കൊണ്ടാണ്. അമേരിക്കയിൽ കൃഷി നശിപ്പിക്കുന്ന പ്രാണികളെക്കൊണ്ട്, കൊല്ലം തോറും പത്തുലക്ഷം കൃഷിക്കാരുടെ പ്രയത്നം വിഫലമായ്പോകുന്നു. ഈ നഷ്ടം അടിക്കടി വൎദ്ധിച്ചുവരികയാണ് ചെയ്യുന്നതു്. ക്ഷണകാലംകൊണ്ടും അതിധാരാളമായും ആഹാരം സമ്പാ

ദിക്കാൻവേണ്ടി നാം കൃഷിയുടെ കാര്യത്തിൽ ചെയ്തുവരുന്ന പരിശ്രമങ്ങ ൾ, കൃഷി മുടിക്കുന്ന പ്രാണികളുടെ പോഷണത്തിനും വദ്ധനവിനും സം ഗതിയായിത്തീരുന്നു. അമേരിക്കയിൽ അനേകായിരം ഏക്കർസ്ഥലങ്ങ ളിൽ പരുത്തികൃഷി നടപ്പാക്കിയപ്പോൾ അതേസമയത്തുതന്നെ പരുത്തിക്കു രുതിന്നു ഉപജീവനം കഴിക്കുന്ന ഒരു ചെറുതരം വണ്ടിന്റെ വരവിന്നും വ ദ്ധനക്കും ഹേതുവായിരിക്കുന്നു. ധാന്യതുരങ്കന്മാരായ ചില പ്രാണികളുടെ ദുസ്സഹമായ ദ്രോഹം യൂറോപ്യന്മാരും വളരെക്കാലമായി സഹിച്ചുപോരു ന്നുണ്ട്.

10. ഭൂമിയുടെ തല്ക്കാലസ്ഥിതികളിലാണ് നമ്മുടെ ശ്രദ്ധ ഇ പ്പോൾ പതിയേണ്ടതു്. ഭൂമിയിലെ ആഹാരശേഖരണത്തിൽ നമ്മോട് നിഷ്പ്രയാസം പങ്കുകൊള്ളുന്ന പ്രാണികൾ നമ്മളോട് മത്സരിക്കുന്ന ന മ്മുടെ പരമശത്രുക്കളുമാണ്. പ്രാണിനാശനമാർഗ്ഗങ്ങളിൽ പലരുടേയും ശ്രദ്ധപതിയേണ്ടുന്ന അവസരം എത്തിക്കഴിഞ്ഞു. പ്രാണിയുടെ ജീവദശ യുടെ എല്ലാഖണ്ഡങ്ങളിലും നമ്മുടെനോട്ടം പതിയേണ്ടുന്നകാലം ഇതാണ്. ജന്തുശാസ്ത്രം പഠിപ്പിക്കുന്നവർ പ്രാണികളേയാണ് പ്രബലമായി പിടി ക്കേണ്ടതു്.

ചുരുക്കത്തിൽ മേൽപറഞ്ഞ പത്തുസംഗതികളാണു നാം മറക്കാ തിരിപ്പാൻ സൂക്ഷിക്കേണ്ടതു്. എന്നാൽ ഇതിൽ ചിലസംഗതികൾ തെ ല്ലുക്രുടി വിസ്തരിക്കാതെ നിവൃത്തിയില്ല.

ശരീരത്തിന്റെ നിൎമ്മാണരീതികൊണ്ടു മനുഷ്യന്ന് സൌകൎയ്യക്കു റവുണ്ടെന്നു് അഞ്ചാം വകുപ്പിൽ പറഞ്ഞതു് ഓൎമ്മിക്കുന്നുണ്ടാകും. ഉറപ്പു ള്ള അസ്ഥികൾ ഉള്ളിൽ കിടപ്പുള്ള മനുഷ്യനേക്കാൾ, ഉറപ്പ് ഭാഗം പുറ മെധരിക്കുന്ന പ്രാണി മൂന്നിരട്ടിബലമുള്ളവനാണ്. പ്രാണിയുടെ ഈ ഉ റപ്പുള്ള പുറന്തോൽ കൈട്ടിൻ (Chittin) എന്ന പദാൎത്ഥംകൊണ്ടു് ഉണ്ടാ ക്കപ്പെട്ടതാണ്. ശുക്ഷദ്രാവകം ഏററാൽക്രുടി ഇതിന്നു് കേടു് തട്ടുന്നില്ല. ജന്തുക്കളുടെ അസ്ഥികൾപോലെ കാലാന്തരംകൊണ്ടു് ഇതു് എളുപ്പത്തിൽ പൊട്ടിപ്പോകുന്ന സ്ഥിതിയിലെത്തുന്നില്ല. ചില്ലറസംഗതികൊണ്ടു് ഉടവ് സിദ്ധിക്കുവാൻ തക്കവണ്ണം മനുഷ്യന്റെ മാംസപേശികൾ നേരിയതോലി ന്റെ ചുവട്ടിൽതന്നെ കിടക്കുന്നുണ്ടു്. അതൊക്കെ പിടിപ്പിച്ചതു് ഉള്ളിൽ കിടക്കുന്ന അസ്ഥികളിന്മേലാണ്. പ്രാണികളുടെ മാംസപേശികൾ മുമ്പ റഞ്ഞ 'കൈട്ടിൻ' എന്ന പദാൎത്ഥത്തിന്റെ കവചംകൊണ്ടു് പൊതിയ പ്പെട്ടതും രക്ഷിക്കപ്പെട്ടതുമാണ്. കവചത്തിന്റെ ഉൾഭാഗത്തിൽ കാണ പ്പെടുന്ന ചില ചെറുതുറിപ്പുകളിന്മേൽ ഘടിപ്പിക്കപ്പെട്ടതുനിമിത്തം ഈ മാംസപേശികൾക്ക് യഥേഷ്ടം പ്രവൃത്തി നടത്താനും സാധിക്കും. പ്രാ

ണിയുടെ കവചം, അതിന്റെ ഉപയോഗമില്ലാത്ത പദാർത്ഥങ്ങളുടെ ശേഖരണം മാത്രമാണ്. മനുഷ്യന്റെ അസ്ഥികം അവന്ന് അത്യാവശ്യങ്ങളായ ഭക്ഷണപദാർത്ഥങ്ങൾ ചിലവഴിച്ചു ഉണ്ടാക്കപ്പെട്ടതാണ്. പ്രാണികളുടെ കവചം ഉണ്ടാക്കാനുള്ള പദാർത്ഥങ്ങൾ ഭൂമിയിൽ സമൃദ്ധിയായി എവിടെയും കാണും. മനുഷ്യനെപ്പോലെതന്നെ പ്രാണിയുടെ രക്തവും ദേഹത്തിന്റെ എല്ലാ ഭാഗത്തും വ്യാപിക്കുന്നു. ഇതു കൂടാതെ രക്തത്തെ ശുദ്ധീകരിക്കുന്ന വായുവും നാനാ ചെറുകുഴലുകളായി പ്രാണിയുടെ ദേഹത്തിന്റെ എല്ലാ ഭാഗത്തും എത്തുന്നു. മനുഷ്യന്ന് ഈ കാര്യം നെഞ്ഞത്തിരിക്കുന്ന ശ്വാസകോശങ്ങൾകൊണ്ടു മാത്രമെ സാധിക്കയുള്ളൂ. ഇതു് ഒരു എണ്ണംപറഞ്ഞ വീഴ്ചയാണ്. മനുഷ്യനെപ്പോലെ പ്രാണിക്ക് ദീർഘമായ ശൈശവദശയില്ല. ജനിച്ച ഉടനെതന്നെ പ്രാണിക്കു തന്നെ പുലത്താൻ സാധിക്കും. സർവ്വാംഗവും ക്ഷയിച്ചു പോകുന്ന ഒരു വാർദ്ധക്യദശ പ്രാണിക്കില്ല. അവരുടെ കർമ്മം കഴിഞ്ഞാൽ അതിന്റെ കരണങ്ങൾക്കും ദേഹത്തിനും കേടു തട്ടുംമുമ്പേതന്നെ അവ മരിച്ചുപോകുന്നു. ഇതൊന്നും പോരെങ്കിൽ പ്രാണികളുടെ കവചത്തിനു കാലം ചെല്ലുന്തോറും ശക്തി കൂടിവരികയാണു ചെയ്യുന്നതു്.

ഈ വക ഉപകരണങ്ങൾ പോരാഞ്ഞിട്ടു പ്രാണിക്ക് അതിവേഗത്തിൽ വർദ്ധിപ്പാനും വളരാനും പരിതാവസ്ഥകളോട് അനുകൂലിച്ചു നില്ക്കുവാനും ധാരാളം ശക്തിയുണ്ട്. ഒരു കൊല്ലത്തിനുള്ളിൽ ഓരോ പ്രാണിക്കും ഇരുപതു തലമുറയോളം സന്താനങ്ങൾ ഉണ്ടാകും. ഓരോ തലമുറക്കും അതിന്റെ നേരേ മുൻ തലമുറയെക്കാൾ ജീവിതശക്തി കൂടുതൽ ഉണ്ടാകും. ചുരുക്കിപ്പറഞ്ഞാൽ പരന്തിക്കൊത്തന്റെ മാതിരി ഒന്നിനു ഒരു കൊല്ലത്തിൽ അഞ്ചു തലമുറ സന്താനങ്ങൾ മാത്രമെ ഉണ്ടാകയുള്ളൂ എന്നു വിചാരിക്കുക. എന്നാൽ (അമേരിക്കയിൽ പ്രവേശിച്ചതിൽ പിന്നെ) മുപ്പത്തഞ്ചു കൊല്ലത്തിനുള്ളിൽ 175 തലമുറകൾ ഉണ്ടായിരിക്കണം. മനുഷ്യനാണെങ്കിൽ അത്രത്തോളം തലമുറകൾ സിദ്ധിക്കേണമെങ്കിൽ മൂവായിരത്തിലും ജാസ്തി സംവത്സരങ്ങൾ വേണ്ടിവരും.

വർദ്ധനയുടെ വേഗതയ്ക്കു് ഉദാഹരണമായി രണ്ടു പ്രത്യകതരം പ്രാണികളെ എടുക്കാം. നാം സാധാരണ കാണുന്ന ഈച്ചക്ക് അഞ്ചു മാസംകൊണ്ടു 5,598,720,000,000 സന്തതികൾ ഉണ്ടാകും. ഇതു് വിശ്വസനീയമായി തോന്നുകയില്ലെങ്കിലും ഭക്ഷണത്തിനു സൗകര്യവും അപായങ്ങൾക്കു മോചനവും സിദ്ധിക്കുമെങ്കിൽ ഈ സംഖ്യക്ക് ഒട്ടും കുറവുണ്ടാകയില്ല. പതിമൂന്നക്കമുള്ള ഈ ഭയങ്കരസംഖ്യയുടെ വലിപ്പം മനസ്സിലാക്കുവാൻ നമുക്കു സാധിക്കുകയില്ല. ഇതു് എണ്ണിത്തീരാൻ എത്ര സമയം വേ

ണ്ടിവരും? അഥവാ ഇത്രയും പ്രാവശ്യം ഒരു ഘടികാരത്തിന് ടിടി എന്നു ശബ്ദിക്കുവാൻ എത്ര കാലം വേണ്ടിവരും എന്നു നോക്കുക. ഘടികാരം രാപ്പകൽ ഒരുപോലെ തന്റെ കർമ്മം നിർവ്വഹിക്കുന്ന ഒരു യന്ത്രമാണല്ലൊ. ഒരു മിനുട്ടിൽ അറുപതു പ്രാവശ്യവും, ഒരു മണിക്കൂറിൽ മൂവായിരത്തിഅറുനൂറു പ്രാവശ്യവും ഒരു ദിവസത്തിൽ എമ്പത്താറായിരത്തിനാനൂറു പ്രാവശ്യവും ഘടികാരത്തിനു ശബ്ദിക്കാം. ഈ കണക്കിന് ഒരു കൊല്ലത്തിൽ 30,536,000 പ്രാവശ്യം ശബ്ദിക്കാം. അങ്ങിനെ നോക്കിയാൽ അഞ്ചു മാസംകൊണ്ട് ഈച്ചകൾ ജനിക്കുന്ന സന്തതികളെ എണ്ണുവാൻ (ശബ്ദമുണ്ടാക്കാൻ) ഏകദേശം 183,348 എന്നുവെച്ചാൽ ഒരു ലക്ഷത്തെണ്ണത്തിമൂവായിരത്തി മുന്നൂററി നാല്പത്തെട്ടിലും അധികം സംവത്സരങ്ങൾ വേണ്ടിവരുന്നതാണ്.

കോട്ടപ്പയറിന്റേയും അവരയുടേയും ഇളന്തണ്ടുകളിന്മേലും പൂക്കളിന്മേലും കായകളിന്മേലും പററിക്കിടക്കുന്ന അരക്ക (Aphis) എന്ന പ്രാണിയുടെ കഥ എടുത്തു നോക്കിയാൽ നാം ഇതിനേക്കാൾ എത്രയോ ലക്ഷമിരട്ടി അമ്പരന്നു പോകും. ഒരൊററ അരക്കപ്രാണി ഒരു നെന്മണി ഒരു നെന്മണിയുടെ ആയിരത്തിൽ ഒരംശം തൂങ്ങുകയില്ല. എന്നാൽ നാലഞ്ചു മാസത്തിനുള്ളിൽ ഈ ഒന്നിൽ നിന്നു ജനിക്കുന്ന സന്തതികൾക്ക് 882,000,000 (882 കോടി) ആനിരിക്കും. അതുകൊണ്ട് റാത്തലായി കണക്കാക്കിയാൽ ഇവററയുടെ തൂക്കം 1,644,000,000,000 എന്ന സംഖ്യയാണ്. ഭൂമിയിൽ ആകപ്പാടെയുള്ള മനുഷ്യരുടെ തുക 2,000,000,000 ആണെന്നും ഒരോ ആളുടെ കലമേനി തൂക്കം 150 റാത്തലാണെന്നും വിചാരിച്ചാൽ ഭൂമിയിലെ ഒട്ടാകെ നിവാസികളുടെ തൂക്കം 300,0000,0000 000 റാത്തൽ മാത്രമാണ്. ഒരൊററ ജാതി അരക്കപ്രാണിയിൽ നിന്ന് അഞ്ചാറു മാസംകൊണ്ട് ജനിക്കുന്ന സന്തതികളുടെ തൂക്കം ഭൂമിയിൽ ഒട്ടാകെയുള്ള മനുഷ്യരുടെ തൂക്കത്തേക്കാൾ അഞ്ചിരട്ടി ജാസ്തിയാണ്. ഇങ്ങിനെ പെരുകാനുള്ള ശക്തിയുണ്ടെങ്കിലും ഭക്ഷണച്ചുരുക്കം കൊണ്ട് ഇവററക്ക് ഇങ്ങിനെ പെരുകുവാൻ സൗകര്യം സിദ്ധിക്കാത്തതു മനുഷ്യരുടെ പരമഭാഗ്യമെന്നേ പറയേണ്ടതുള്ളു.

ഏതെങ്കിലും ഒരു രാജ്യത്തിൽ പരിഷ്കാരികളായ നിവാസികൾ ഉണ്ടായി വരികയും അവർ പെരുകുകയും അവൎക്കു വേണ്ടുന്ന ആഹാരത്തിനു വേണ്ടി അന്തസ്സിൽ കൃഷി നടത്തുകയും ചെയ്യുമ്പോൾ, ദീപവിരോധികളായ പ്രാണികളുടെ സംഖ്യയും വൎദ്ധിക്കുന്നു. ഓരോ രാജ്യത്തിൽ നിന്നു പുരാണകാലങ്ങളിൽ വളരെ ജനക്കൂട്ടങ്ങൾ ഒടുങ്ങിപ്പോയതു പ്രാണികളുടെ അക്രമം നിമത്തം നേരിട്ടുപോയ ആഹാരദൌർല്ലഭ്യം കൊണ്ടായിരിക്കണം എന്നൂഹിപ്പാൻ ധാരാളം വഴി കാണുന്നുണ്ട്.

അങ്ങിനെ ഇരിക്കെ മനുഷ്യർ തങ്ങൾക്കു നേരിടാൻ പോകുന്ന വലിയ അപായത്തിൽനിന്നു മോചനം സിദ്ധിക്കാനായി പല മാർഗ്ഗങ്ങളും ഉത്സാഹിച്ചു കണ്ടുപിടിക്കേണ്ടതാണ്. ഭൂമിയിൽ മനുഷ്യനോ പ്രാണിയോ ജീവിച്ചിരിക്കേണ്ടതു് എന്നാണു ചോദ്യം മനുഷ്യൻ ബുദ്ധികൊണ്ടു് പല സൂത്രങ്ങളും കണ്ടുപിടിച്ചു പ്രാണികളെ പാട്ടുള്ളേടത്തോളം കുറക്കാതെ പോയാൽ പ്രാണികൾ നിഷ്പ്രയാസം ഇപ്പോൾ കാണുന്ന മനുഷ്യവർഗ്ഗത്തേയും ഒടുക്കിക്കളയുന്നതാണ്. ഈ ഗംഭീരവിഷയത്തിലേക്ക് ഇദാനീന്തന പണ്ഡിതന്മാർ തങ്ങളുടെ ദൃഷ്ടി വിട്ടിട്ടുണ്ടു്, അമേരിക്കയിലും യൂറോപ്പിലും പല ഏർപ്പാടുകളും നടത്തിവരുന്നുണ്ടു്. കൊല്ലംതോറും ഈ വിഷയത്തിലേക്കു കച്ചകെട്ടി പുറപ്പെടുന്ന ജനങ്ങളുടെ സംഖ്യ വർദ്ധിച്ചു വരുന്നതുകൊണ്ടു്, മനുഷ്യർതന്നെ അവരുടെ ബുദ്ധിയുടെ ശക്തിയാൽ ഒടുവിൽ ജയിപ്പാൻ മതി എന്നു വിശ്വസിക്കാം.



# സ്ത്രീവിദ്യാഭ്യാസത്തിൽ വരുത്തേണ്ട ചില പരിഷ്കാരങ്ങൾ.

( എസ്സ്. നാഗമ്മ എം. എ., എൽ ടി )

കുറച്ചു കാലത്തിനു മുമ്പു് വിവാഹച്ചന്തയിൽ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള കന്യകമാർക്കു കൂടുതൽ ചിലവുണ്ടായിരുന്നു. ഇന്ന് അങ്ങിനെയുള്ളവരെ ആവശ്യപ്പെടുവാൻ യുവാക്കന്മാർ ഭയപ്പെടുന്നു. ആധുനികവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഒരു സ്ത്രീ, കുടുംബജീവിതം നയിക്കുന്നതിന് അപ്രാപ്തയാണെന്നും ഒരു ബിരുദധാരിണിക്ക് ഉത്തമയായ ഗൃഹസ്ഥയായിത്തീരുന്നതിനു സാധിക്കയില്ലെന്നും ചിലർ വിശ്വസിക്കുന്നുണ്ടു്. ഭർത്താവിനു നല്ല തടിച്ച ശമ്പളം ഉണ്ടായിരിക്കയോ സ്ത്രീധനമായി ഒരു നല്ല സംഖ്യ ലഭിക്കുകയോ ചെയ്യില്ലെങ്കിൽ ചെറിയ ശമ്പളം കൊണ്ടു് ഒരു പുരുഷനു സഹധർമ്മിണിയോടുകൂടി സുഖജീവിതം നയിക്കുവാൻ സാദ്ധ്യമല്ല. ഭാര്യ മുഴുവൻ ജീവശ്ശക്തിയും പഠിത്തത്തിൽ ബലികഴിച്ചിരിക്കുന്നതുകൊണ്ടു് കുടുംബകാര്യങ്ങൾ നിർവഹിക്കുന്നതിനു പ്രാപ്തയാകുന്നില്ല. നോവൽ വായിക്കുക, പത്രം വായിക്കുക, മാസിക വായിക്കുക, നർമ്മസംഭാഷണം ചെയ്യുക മുതലാ

യ ലഘുജോലികൾ മാത്രമെ അവരെക്കൊണ്ടു സാധിക്കയുള്ളു. ഭർത്താവിന് ഒന്നോ രണ്ടോ വേലക്കാരെ ഏൎപ്പെടുത്തേണ്ടി വരുന്നു. ഭർത്താവ് ഒരു അദ്ധ്യാപകനാണെങ്കിൽ നോട്ടു പകർത്തി കൊടുക്കുവാനൊ, വക്കീലാണെങ്കിൽ വല്ലതുമെഴുതി കൊടുക്കുവാനൊ ഭാൎയ്യക്കു സാധിച്ചു എന്നു വരാം. തൻെറ ആദായം പോരാത്തതുകൊണ്ട് ഭാൎയ്യയെയും ഗവൎമ്മെൻറുജോലിയിലേൎപ്പെടുത്താമെന്നു വിചാരിക്കുന്നു. അപ്പോൾ കൂലിവേലക്കാരെക്കൊണ്ട് ഗൃഹഭരണം നടത്തേണ്ടിവരും. ശിവ! ശിവ!! തന്മൂലം കുടുംബത്തിനു നേരിടുന്ന വിപത്ത് എന്തെന്ന് അനുഭവസ്ഥന്മാൎക്കെ അറിഞ്ഞുകൂടു. അറിയണമെന്നുള്ളവർ അനുഭവിക്കേണ്ടതുമാണ്. കുട്ടികളെ വളൎത്തുന്നതും പരിശീലിപ്പിക്കുന്നതുമെല്ലാം ആരാണ്? നിരക്ഷരകുക്ഷികളായ വേലക്കാർ തന്നെ. മാനസികമൊ സാന്മാൎഗ്ഗികമൊ ആയ എന്തു സംസ്കാരമാണ് അവൎക്കുള്ളത്? ആ കുട്ടികളുടെ ഭാവി എന്തായിരിക്കും? അവർ അധഃപതിക്കുന്നതിൽ അത്ഭുതത്തിന് അവകാശമുണ്ടോ? അങ്ങിനെയുള്ള കുടുംബങ്ങളിൽ ഗാർഹസ്ഥ്യസുഖം അപൂൎവ്വമായിട്ടേ കാണുകയുള്ളു.

മാനസികവും കായികവുമായി ഒരു സ്ത്രീക്ക് പുരുഷനേക്കാൾ കൂടുതൽ ശക്തിയുണ്ടോ എന്നു നമുക്കു നോക്കാം. ഒരു പുരുഷനേപ്പോലെ സ്ത്രീക്ക് അധികം കായക്ലേശം ചെയ്യുവാൻ സാധിക്കയില്ല. പഴയകാലം മുതല്ക്കുതന്നെ കായക്ലേശം അധികമാവശ്യമുള്ള പ്രവൃത്തികൾ പുരുഷന്മാരാണു നിൎവ്വഹിച്ചു വരുന്നത്. അതുകൊണ്ടാണു സ്ത്രീകൾ അബലകളാണെന്നുള്ള പഴഞ്ചൊല്ലുണ്ടായിട്ടുള്ളത്. മാനസികമായി നോക്കുകയാണെങ്കിൽ മനോനിശ്ചയത്തേക്കാളും ധാരണയേക്കാളും കൂടുതലായി വികാരബോധം സ്ത്രീകളിൽ കാണുന്നുണ്ട്. മനോനിശ്ചയവും ധാരണയും പുരുഷന്മാരിലാണ് അധികമായി കാണുന്നത്. ലളിതകലകളിൽ സ്ത്രീകൾക്കു നൈസൎഗ്ഗികമായ വാസനയുണ്ട്. അവരുടെ കലാപരമായ മനസ്സു ചില്ലറ തൊഴിലുകളിലും വ്യവസായങ്ങളിലും പ്രവൎത്തിക്കുന്നതും കാണാം.

പുരുഷനെ സഹായിക്കുകയും അയാളുടെ ജീവിതത്തെ പൂൎത്തിയാക്കുകയും ചെയ്യേണ്ടതായ സ്ത്രീക്കു സമുദായത്തിൽ ഒരു വ്യത്യസ്തസ്ഥാനമുണ്ട്. അതിനാൽ വ്യത്യസ്തങ്ങളായ പ്രവൃത്തികളിൽ സമൎത്ഥരാകുന്നതിനു വ്യത്യസ്തങ്ങളായ രണ്ടു വിദ്യാഭ്യാസപദ്ധതികൾ ബാലികാബാലന്മാൎക്ക് ഉണ്ടായിരിക്കേണ്ടതല്ലെ? ബാലികമാരിൽ 75 ശതമാനത്തിൽ കൂടുതൽ പേൎക്ക് ഒരു വ്യത്യസ്തവിദ്യാഭ്യാസസമ്പ്രദായമാണു ആവശ്യമായിരിക്കുന്നത്. അവരുടെ പ്രവൃത്തിരംഗം ഗൃഹമാണ്. അവൎക്കു നൾകപ്പെടുന്ന വിദ്യാഭ്യാസം, ഗൃഹത്തിൽ ജ്ഞാനദീപ്തി പരത്തി ഗൃഹത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിനു പഠിപ്പിക്കുന്നതായിരിക്കണം.

25 ശതമാനം സ്ത്രീകളെങ്കിലും പുരുഷന്മാരെപ്പോലെ കാലയാപനം ചെയ്യേണ്ടതും കഠിനമായി പ്രവൃത്തിക്കേണ്ടതുമാണെന്നു ഞാനും സമ്മതിക്കുന്നുണ്ട്. അവൎക്ക് ആൺകുട്ടികളുടെ പാഠപദ്ധതി തന്നെ നൾകാം. അതുകൊണ്ട് ഉത്തമകളായ മാതാക്കളും ഭാൎയ്യമാരുമായി തീരുന്നതിനും, പുരുഷന്മാരെപ്പോലെ സമത്വത്തോടുകൂടി ലോകത്തോടു സമരം നടത്തുന്നതിനും ഉതകുന്ന രണ്ടു അഭ്യസനരീതികൾ ബാലികമാൎക്കുണ്ടായിരിക്കേണ്ടതാണ്.

പ്രാഥമികഘട്ടത്തിൽ ബാലികാബാലന്മാൎക്ക് ഏകദേശം ഒരുപോലെയുള്ള അഭ്യസനമാണു നൾകുന്നത്. പെൺപാഠശാലകളിൽ സംഗീതവും തുന്നലും പഠിപ്പിക്കുന്നുവെന്നുള്ള വ്യത്യാസമേ ഉള്ളൂ. മിഡിൽസ്കൂളുകളിൽ മററു വിഷയങ്ങൾക്കു പുറമെ സംഗീതവും, തുന്നലും, ഗൃഹഭരണവും, ചിത്രമെഴുത്തും പരിശീലിപ്പിക്കേണ്ടതാകുന്നു. ഹൈസ്കൂളുകളിൽ ക്ഷേത്രഗണിതവും ബീജഗണിതവും വളരെ അധികം കുറയ്ക്കുകയോ തീരെ ഉപേക്ഷിക്കുകയോ ചെയ്യേണ്ടതാണ്. മാതൃഭാഷയ്ക്കു പുറമെ വിദേശഭാഷയും, ഇൻഡ്യയുടെയും ഇംഗ്ലണ്ടിന്റെയും സ്ഥൂലജ്ഞാനം നൾകത്തക്കവണ്ണം ചരിത്രവും, ലോകത്തെ സംബന്ധിച്ച അറിവു നൾകത്തക്കവണ്ണം ഒരു പ്രാഥമികഭൂമിശാസ്ത്രഗ്രന്ഥവും അവരെ പഠിപ്പിക്കാവുന്നതാണ്. ചിത്രമെഴുത്ത്, ഗൃഹഭരണം, ശിശുസംരക്ഷണം, ശിശുമനശ്ശാസ്ത്രം, പാചകവൃത്തി, തുന്നൽ, കസവുപണി എന്നിവക്കും പാഠപദ്ധതിയിൽ സ്ഥാനം നൾകണം. ആറാംഫാറത്തിൽ സൂതികൎമ്മണിവിദ്യയും, ആതുരസംരക്ഷണവും, ശിശുപരിശീലനവും കൂടി അഭ്യസിപ്പിക്കേണ്ടതാണെന്നാണ് എന്റെ അഭിപ്രായം. ജീവിതത്തിൽ കൂടുതൽ പ്രയോജനകരമായ ഈ വിവിഷയങ്ങളെപ്പററി കൂടുതൽ വിജ്ഞാനം സിദ്ധിക്കുന്നതിന് അദ്ധ്യയനകാലം ഒരു കൊല്ലം കൂടി വൎദ്ധിപ്പിക്കാവുന്നതാകുന്നു.

ഇങ്ങിനെ ബാലികമാൎക്ക് രണ്ടു അഭ്യസനസമ്പ്രദായങ്ങൾ നൾകിയാൽ എല്ലാവൎക്കും ഇഷ്ടമുള്ള മാൎഗ്ഗം സ്വീകരിക്കുന്നതിനും, തന്മൂലം സമുദായത്തിനു മാത്രമല്ല രാജ്യത്തിനു മുഴുവനും കാലാന്തരത്തിൽ പ്രയോജനമുണ്ടാകുന്നതിനും ഇടയുണ്ടെന്നാണ് എനിക്കു തോന്നുന്നത്. ഇതു് എല്ലാവരുടേയും ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതാണ്.



# ഐതിഹ്യപരമ്പര.

2.

## ഉഝരകം.

ദൈവം നമ്മുടെ പൂർവ്വന്മാരുടെ അടുക്കൽ വന്നു സല്ലാരമെല്ലായ്യം കുശലം പറകയുമൊക്കെ പണ്ടു പതിവുണ്ടായിരുന്നു. കുറെ കാലം കഴിഞ്ഞപ്പോൾ ദൈവം നേരിട്ടു വരാതെ ദൂതന്മാരെ അയച്ചു ലോഹ്യം ഭാവിച്ചു കഴിഞ്ഞു. ഇക്കാലത്തു പോലീസുകാരെ ഭയന്നു ചിലപ്പോഴും കിറുക്കണ്ടെന്നു മററുചിലർ വിശ്വസിക്കുന്നവക്കു പലപ്പോഴും ദൈവം നേരെ വരാറുണ്ടത്രെ.

നാലു കൈയ്യുള്ള ഉണ്ണി ദേവകീവസുദേവന്മാരോടു ഭാവികാര്യമെല്ലാം പറഞ്ഞു കേൾപ്പിച്ചില്ലേ? കാവൽക്കാരെല്ലാം മായകൊണ്ടുറങ്ങിപ്പോയല്ലൊ. ഇന്നാണെങ്കിൽ അവക്കു അത്താഴത്തിനു മുമ്പു കുടിക്കാൻ കൊടുത്ത പാനീയത്തിൽ കറപ്പു ചേർത്തു കിടത്തി എങ്കിലെ വെളിവു വിട്ടു ഉറങ്ങുകയുള്ളൂ.

തൻെറ ആകൃതിയിൽ സൃഷ്ടിച്ച മനുഷ്യനെ കാണാൻ വന്ന ദൈവത്തെ കണ്ടു നാണിച്ചല്ലെ ആദാം മാറിക്കളഞ്ഞതു്? കന്യാമറിയത്തിൻെറ അടുക്കൽ ഗെബ്രിയേൽ വന്നല്ലെ പരിശുദ്ധാത്മാവു വിളയാട്ടമെന്നു പറഞ്ഞേച്ചു പോയതു്?

ഇങ്ങിനെ ദൈവവും മനുഷ്യരും നേരിട്ടും ദൂതന്മാർ വഴിയും നടത്തിയിരുന്ന കഥകളെ ആലോചിച്ചോ വിലപിച്ചോ കഴിച്ചാൽ കലികാലത്തു ഗുണം കിട്ടുമെന്നു വിശ്വസിക്കാത്തവരൊക്കെ നിരീശ്വരമതക്കാരാണു് ഏതായാലും കഥ തുടരാം.

കേരളത്തെ സൃഷ്ടിച്ച പരശുരാമൻ അതിനെ അറുപത്തിനാലായി വീതിച്ചു് മുപ്പത്തിരണ്ടെണ്ണം തുളുബ്രാഹ്മണക്കും മുപ്പത്തിരണ്ടെണ്ണം നമ്പൂരിബ്രാഹ്മണക്കും കൊടുത്തു. അവയിൽ ഒരു ഗ്രാമസങ്കേതം പറവൂരാണു്. എന്നാൽ 'ഉഝരക'മെന്നാണു് ഈ ഗ്രാമപ്പേർ പറഞ്ഞുവന്നിരുന്നതു്. ഇന്നു തൃശ്ശിവപേരൂർനിന്നു നാലഞ്ചു മൈൽ തെക്കുള്ള ഉഝരകം എന്ന സ്ഥലത്തു കാണുന്ന നമ്പൂരിമാർ ഇവിടെനിന്നു പോയവരെന്നാണു് ഇതിഹാസം.

വാലുള്ള കുരങ്ങൻ പരിണമിച്ചു് വാലില്ലാത്തായി വടികുത്തി നട

ന്നു മനുഷ്യനായതുപോലെ മത്സ്യമായി, ആമയായി, പന്നിയായി, പകുതി മനുഷ്യനായി, കൊച്ചുമനുഷ്യതാവും സ്വീകരിച്ചു കഴിഞ്ഞപ്പോൾ പരാക്രമിയായി വന്ന ദൈവമാണ് പരശുരാമൻ. അദ്ദേഹത്തെ അടുത്തുകണ്ടു പരിചയം ആദ്യം നമ്പൂരിമാക്കുണ്ടാകാം. അക്കാലമെല്ലാം കഴിഞ്ഞ് നേരിട്ടു കാണാൻ പാടില്ലാത്ത കാലത്താണ് ഈ കഥ നടന്നത്. എങ്കിലും ഭൂതന്മാരെ നേരിട്ടും ദൈവത്തെ സ്വപ്നത്തിലും അന്നും കാണാമായിരുന്നു.

പറവൂർ രാജാവ് ഒരു നമ്പൂരി തന്നെ ആയിരുന്നു. (ഇന്നും അട്ടത്തുൺ പററി പാക്കടവിൽ ഈ രാജവംശം ഉണ്ട്.) രാജത്വം ആഢ്യത്വത്തിന് അസാരം പോര എന്ന ശങ്കകൊണ്ടോ എന്തോ ഗ്രാമക്കാരും രാജാവും തമ്മിൽ നല്ല രസമില്ലാതായി. രാജാവിൻെറ ഭരണദൂഷ്യം കൊണ്ടോ ഇവരുടെ ചേട്ടത്തം കൊണ്ടോ രാജാവിനെ വധിക്കണമെന്ന് ഗ്രാമക്കാർ ഉറച്ചു.

ദൈവത്തിൻെറ ഉഗ്രപാഷദന്മാരിൽ ഒരാളെ വരുത്തി ഏല്പിച്ചാൽ ഈ കാര്യം എളുപ്പം സാധിക്കാമെന്നു നമ്പൂരിമാർ കണ്ടു. ഈ ഭൂതത്തിൻെറ പേർ 'കൃത്തിക' എന്നാണ്. തുരുമ്പുപിടിച്ച ഇരിമ്പുകമ്പികൾ പോലെ മേല്പോട്ടു നില്ക്കുന്ന തലമുടി, വൃത്താകൃതിയിൽ തീപ്പൊരി ചിതറുന്ന കണ്ണുകൾ, നീളത്തേക്കാൾ വണ്ണമേറിയ മൂക്ക്, എലിയുടെ വാല് പോലുള്ള നാസാദ്വാരം, പന്നിയുടെ തേററ പോലുള്ള ദംഷ്ട്രങ്ങൾ, വയറോളം എത്തുന്ന മീശ ഇത്രയും കണ്ടാൽതന്നെ ജീവൻ പോകും. കൈയ്യിൽ എപ്പോഴും എരിയുന്ന രണ്ടു പന്തം ശത്രുസംഹാരത്തിനു ആയുധവുമാണ്. കറുത്തു തടിച്ച ഈ ഭൂതം നടക്കുന്ന വഴിയിലുള്ള മരങ്ങളെ ഒടിച്ചുഞെരിച്ചു ചുട്ടു എരിച്ചുകളയും. ഈ കഥകളൊക്കെ കാരണവന്മാർ പറഞ്ഞു കേട്ടതല്ലാതെ ഇപ്പോൾ ഇവരെ ആരെയും കണ്ടറിഞ്ഞതല്ല.

ഈ ഭൂതത്താനെ പാട്ടിനു പിടിക്കാൻ നാല്പത്തിഒന്നു ദിവസത്തെ ഹോമം വേണം. ഹോമത്തിനു വേണ്ട ഒരുക്കപ്പടി എല്ലാം വിളക്കത്തിലനായർ ചെയ്യുണ്ടതുമാണ്. ഹോമിക്കുന്നതിനു ക്ഷുദ്രസാധനങ്ങളാണാവശ്യം. പാലുംകൂടി ആവശ്യമുണ്ട്. അതു ശുദ്ധം മാറിയിരിക്കാൻ വേണ്ടിയാണ് വിളക്കത്തിലനായരെ ഏല്പിച്ചിരിക്കുന്നത്. ഇങ്ങിനെ ആഭിചാരം നടക്കുന്ന കാലത്ത് ഒരു ദിവസം കുണ്ഡത്തിലെ ചാരം വാരിയപ്പോൾ പൊന്നുകൊണ്ട് ഒരു അമ്മിക്കുഴവി കിട്ടിയത്രെ. കാരണം അന്വേഷിച്ചു പരികർമ്മിയെ പിടികൂടിയപ്പോഴാണു കഥ മനസ്സിലായത്. പശുവിൻപാൽ കിട്ടാതിരുന്നതുകൊണ്ടു പട്ടിയുടെ പാലാണത്രെ അന്നു ഹോമത്തിനുപയോഗിച്ചത്. അന്നുമുതൽ പട്ടിപ്പാലുകൊണ്ട് ഹോമവും തുടങ്ങി.

രാജാവു് എങ്ങിനെയോ ഈ വർത്തമാനം കേട്ടു വല്ലാതെ ഭയപ്പെട്ടു വശമായി. അദ്ദേഹത്തിൻെറ പരദേവത പെരുവാരത്തപ്പനാണ്. അവിടെച്ചെന്നു ഭജനം തുടങ്ങി. നാല്പതാംദിവസം രാത്രി അന്ത്യയാമത്തിനു മുമ്പു രാജാവു് ഒരു സ്വപ്നം കണ്ടു. ദിവ്യവിഗ്രഹവും ഉഗ്രതേജസ്സുമുള്ള ഒരു ആൾ അടുക്കെ വന്നു. "ഭക്താ നീ ഒട്ടും ഭയപ്പെടേണ്ട. നാളെ അത്താഴപൂജയ്ക്കു് നാല്പത്തിരുന്നു പറ അരി വച്ചു നേദിക്കണം. അതു മുഴവനും തെടപ്പിള്ളിയിൽ ഇട്ടേക്കു." ഇത്രയും പറഞ്ഞപ്പോഴേക്കും ഉറക്കമുണൎന്നു. ആരെയും കണ്ടതുമില്ല. രാജാവു് ഉണൎന്നു് ഏറത്താമസിയാതെ കുളിച്ചുതൊഴുതു ഭജനവും തുടങ്ങി. രാജാവു സ്വപ്നം കണ്ട അവസരത്തിൽ ശാന്തിക്കാരനും ഇങ്ങിനെ ഒരു സ്വപ്നം കണ്ടു. നേരത്തെ നേദ്യവും കഴിഞ്ഞു് നടയടച്ചേക്കണം. എന്നൊരാൾ പറഞ്ഞു. സ്വപ്നശാസനമനുസരിച്ചു് വട്ടങ്ങളെല്ലാം ഒരുക്കി. ഈ വർത്തമാനം നാടെങ്ങും പരന്നു. സന്ധ്യയോടു കൂടി എല്ലാവരും കതകടച്ചു. നേരത്തെ അത്താഴപ്പൂജയും കഴിച്ചു് ശാന്തിക്കാരനും പോയി. പാതിരാത്രി ആയപ്പോൾ കിഴക്കുനിന്നു് അതിഭയങ്കരമായ ഒരു അലൎച്ച് കേട്ടു. ശബ്ദം കേട്ടവരൊക്കെ മോഹാലസ്യത്തിൽ പെട്ടു. ഇതു കൃത്തികയുടെ വരവാണ്. രാജാവു് പേടിച്ചു വിറച്ചുതുടങ്ങി. ഒരു ശബ്ദം! നട പെട്ടെന്നു തുറന്നു. ഒരു ബ്രാഹ്മണൻ ശ്രീകോവിലിൽനിന്നു പുറപ്പെട്ടു. തിടപ്പള്ളിയിൽ നിന്നു് ചോറു മുഴുവനും ഒരു കൈകൊണ്ടെടുത്തു; നടയും അടഞ്ഞു. രാജാവിനു പിന്നെ ഒരു ഓൎമ്മയുമില്ല. ഈ ആൾ പരമശിവനാണ്. അപ്പോഴേക്കും കൃത്തിക അടുത്തു. അട്ടഹസിച്ചു, ഭഗവാൻ കിഴക്കോട്ടു നടന്നു കൃത്തികയെ തടഞ്ഞു. ശിവനെത്തന്നെ വിഴുങ്ങാൻ ഭാവിച്ചു. ഉടനെ ഈ നാല്പത്തിരുന്നു പറ അരിയുടെ ചോറു് ഒന്നിച്ചു കൃത്തികയുടെ വായിലേക്കിട്ടുകൊടുത്തു. ഈ സംഭവം നടന്ന സ്ഥലത്തിന് ഇന്നും കൃത്തികക്കാടെന്നാണു പറഞ്ഞുവരുന്നതു്. ഇപ്പോഴവിടെ കാടൊന്നുമില്ലെങ്കിലും അഞ്ചാറു വൃക്ഷം നില്പുണ്ടു്. കുറച്ചു കാലം മുമ്പുവരെ ഇവിടെ ഒരു കാടുണ്ടായിരുന്നു എന്നു മാത്രം സത്യമായി പറയാം.

കൃത്തികയെ ശിവൻ ഉച്ചാടനം ചെയ്തു് ഊരകത്തേക്കയച്ചു. ഉച്ചാടനം ചെയ്തു എന്നു പറഞ്ഞാൽ മാന്ത്രികഭാഷയിൽ ഭൂതത്തെ നിയോജകനാശത്തിന്നയച്ചു എന്നാണത്രെ അൎത്ഥം. കൃത്തിക അവിടെ ചെന്നു് നമ്പൂരിമാരുടെ ഇല്ലങ്ങൾക്കെല്ലാം തീവച്ചു. ചിലരെല്ലാം അഗ്നിക്കിരയായി. ശേഷിച്ചവർ വടക്കോട്ടയ്ക്കു് ഓടിപ്പോയി ഒരു ദിക്കിൽ അഭയം പ്രാപിച്ചു. അതാണത്രെ ഇന്നത്തെ ഊരകം.

ഐതിഹ്യത്തിൻെറ വിശ്വാസ്യത എങ്ങിനെയെങ്കിലുമിരിക്കട്ടെ. ഇന്നു പ്രത്യക്ഷാനുഭവമുള്ള ചില വസ്തുക്കൾ വച്ചു് ചരിത്രശകലങ്ങൾ അ

സമിക്കാമെങ്കിൽ അതു് ആശാസ്യം തന്നെയാണ്.

ഉറരകം എന്നൊരു പ്രദേശം മാഞ്ഞാലിക്കും മാക്കനായിക്കും മദ്ധ്യേ സ്ഥിതിചെയ്യുന്നു. പറവൂർ ആലുവാ റോഡിൽനിന്നും മാക്കനായിക്കും അവിടെനിന്നു മാഞ്ഞാലിക്കും ഒരു ആറടിപ്പാത കുറഞ്ഞൊരു കാലത്തിനു മുമ്പു വെട്ടിച്ചു. അതിൻെറ കൺട്രാക്റ്റ് ഇട്ടിക്കിൽ ഒരു മാന്യകുടുംബമായ പയ്യപ്പിള്ളിൽ മി: കരുണാകരൻപിള്ളക്കായിരുന്നു. വഴിയുടെ പണി ഉറരകം എന്ന ദിക്കിലായപ്പോൾ അവിടെനിന്നും ഒരു ചതുർബാഹുബിംബം മണ്ണിനടിയിൽ നിന്നു കിട്ടി. വൈദികരും ജ്യോതിഷികളുമായ പലരേയും അതു കാണിച്ചു. അതു ദേവാരത്തിനുപയോഗിച്ചിരുന്ന ഒരു ബിംബമാണെന്നും അതു വച്ചു പൂജിക്കുന്നതു ശ്രേയസ്കരമെന്നും അവർ ഉപദേശിച്ചു. അതനുസരിച്ചു മി: പിള്ള ഇന്നും ആ വിഗ്രഹം വച്ചു പൂജിക്കുന്നുണ്ടെന്നാണ് അറിവ്.

അവിടങ്ങളിൽ താഴ്ത്തി കിളച്ചപ്പോൾ ചില പുരത്തറകളും കിണറുകളും ഉള്ളതായി കണ്ടിട്ടുണ്ട്. ഇയ്യിടെ പണവ്യാപാരിയും, കുസീദകനും, ധനാഢ്യനുമായ മി: മാത്തുപൗലൊ ഈ പ്രദേശത്തു് ഒരു കിണർ താഴ്ത്തിച്ചെന്നപ്പോൾ അതിൽനിന്നും ചില ശംഖുകളും ചക്രങ്ങളും മററു വൈദികോചിതസാമാനങ്ങളും കിട്ടി. ആർക്കിയാളജിക്കൽ സൂപ്രർ ഇൻറൻറ് മി: പുളുവാൾ ഇവിടെ വന്ന അവസരത്തിൽ അവയെല്ലാം മി: പൗലോവിനോടു വാങ്ങിക്കൊണ്ടു പോയതായി അറിയുന്നുണ്ട്.

കടുത്താലിക്കരുടെ വക പഴയ പള്ളി (കൊട്ടയ്ക്കാവു വലിയപള്ളി) ഒരു മനയായിരുന്നു എന്നു് ഐതിഹ്യവുമുണ്ട്. ഇങ്ങിനെയുള്ള കാരണങ്ങൾ നമ്പൂരിമാരുടെ മനകൾ ഇവിടെ ഉണ്ടായിരുന്നു എന്നു തെളിയിക്കുന്നുണ്ട്.

അവർ ഈ ദിക്കുപേക്ഷിക്കാനുള്ള കാരണമാണ് അവ്യക്തമായി കിടക്കുന്നതു്.

നമ്പൂരിമാരുടെ ദായവും ദാമ്പത്യവും സമുദായവൎദ്ധനവിനെ തടയത്തക്കവണ്ണം വ്യവസ്ഥിതമായിരുന്നു. ജ്യേഷ്ഠപുത്രൻ മാത്രം വിവാഹം ചെയ്യും മററുള്ളവർ സ്നാതകരെന്നു ഭാവിച്ചു് ഇതരവർഗ്ഗങ്ങളിൽ സ്നാനംചെയ്യും കഴിഞ്ഞുകൂടിവരപ്പോൾ സ്വവർഗ്ഗത്തിലുള്ള അനവധി നാരിമാർ "മന്മഥനെ കാണാതെ" 'മരണം പ്രാപിച്ചതായി' ഇന്നും അനുഭവപ്പെടുന്നുണ്ട്. പല ദിക്കിലും അവരുടെ ഗൃഹങ്ങൾ ഇങ്ങിനെ സന്തതിവിച്ഛേദം വന്നതായി കാണുന്നു. ആ വഴിക്കു പറവൂർഗ്രാമക്കാർ നശിച്ചതായിരിക്കുമോ? എന്നാൽ അവർ പൂർവ്വനാമസ്മരണയോടെ മറെറാരു ഗ്രാമം സൃഷ്ടിച്ച കഥയ്ക്കു് ഉപപത്തിയില്ലാതെ വരും.

ക്രിസ്തുവിൻെറ ശിഷ്യന്മാരൊ, ശിഷ്യപ്രശിഷ്യപരമ്പരയോ ആദ്യമായി മലയാളക്കരയിൽ എത്തിയതു കൊടുങ്ങല്ലൂർ അഴിയിലാണ്. അവിടെ നിന്നും കരക്കിറങ്ങി കൊടുങ്ങല്ലൂരും പറവൂരും ഉള്ള രാജാക്കന്മാരേയും പ്രഭുക്കന്മാരേയും കണ്ടു മതപ്രചരണം ചെയ്തുതുടങ്ങി.

അന്നു കൊട്ടക്കാലി (കൊട്ടക്കാവ്) എന്നു പേരുള്ള ഒരു മനയുണ്ടായിരുന്നു. ആ മന അടച്ച് ക്രിസ്തുമതം വിശ്വസിച്ചു അവിടം ഒരു പള്ളിയുമാക്കി. ഇന്നു കൊട്ടക്കാലിപ്പള്ളി എന്നു പറയുന്ന പുരാതനപള്ളി ഈ മനയെന്ന് ഈ ദിക്കുകാർ പരക്കെ വിശ്വസിക്കുന്നുണ്ട്.

ഈ കാലം കഴിഞ്ഞു കുറെച്ചെന്നപ്പോൾ ഇസ്രായേൽ (ജൂതന്മാർ) എന്നൊരു വർഗ്ഗം കൊടുങ്ങല്ലൂർനിന്നു സാമൂതിരിയേയും, മൂർവർഗ്ഗത്തേയും ഭയന്നു പറവൂർ വന്നു താമസമുറപ്പിച്ചു. അവരും രാജാവിനെ കണ്ട് ഒരു പള്ളിക്ക് അനുവാദം വാങ്ങി അത് ഒരു ചെപ്പേട്ടിൽ എഴുതിയിരിക്കുന്ന രേഖയുമാണ്. അത് ഇപ്പോഴും ഉണ്ടത്രെ.

ഇതരമതക്കാരെ ഇങ്ങിനെ നാട്ടിൽ കടത്തി സ്വമതത്തിന് ഉടവു തട്ടിക്കുന്നതു വിഹിതമല്ലെന്നു വാദിച്ചവരാണ് നമ്പൂരിമാർ. അവരുടെ യാഥാസ്ഥിതികത്വത്തിൽ പങ്കുകൊള്ളാതിരുന്ന രാജാവുമായി കലഹിച്ചു. അതിൽവന്ന പരാജയംകൊണ്ടു ദിക്കുതന്നെ നമ്പൂരിമാർ ഉപേക്ഷിച്ചു എന്നും വരാം. ചരിത്രാന്വേഷണപടുക്കൾ ഈ വിഷയത്തിൽ കൂടുതൽ ഗവേഷണം ചെയ്യുന്നതു് നന്നായിരിക്കും.



# ഉദ്ധാരണങ്ങൾ.

## പരീക്ഷാരോഗം.

ബ്രിട്ടീഷ് അസോസിയേഷൻെറ വർഷാന്തസമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ച മി: മെയ്ഹൊഹെല്ലർ ഇപ്പോഴത്തെ പരീക്ഷാസമ്പ്രദായത്തെ കഠിനമായി ആക്ഷേപിക്കയുണ്ടായി. അദ്ദേഹം ഇങ്ങിനെ അഭിപ്രായപ്പെട്ടു.

പരീക്ഷയെപ്പററി സൂചിപ്പിക്കാതെ അദ്ധ്യാപനരീതികളെക്കുറിച്ചു പ്രതിപാദിക്കുവാൻ അസാദ്ധ്യമാണ്. അദ്ധ്യാപനോദ്ദേശ്യത്തേയും

രീതികളേയും വിഡ്ഢിത്തമാക്കുന്ന പരീക്ഷയെ സംബന്ധിച്ചു നാം വ്യസനിച്ചു തുടങ്ങിയിട്ടു കാലം കുറെ ഏറെയായി. ഇരുപത്തിഅഞ്ചു സംവത്സരം കഴിഞ്ഞിട്ടും ഈ പരീക്ഷാഭാരം അദ്ധ്യാപകന്മാരുടെ കഴുത്തിൽ മുന്നേപ്പോലെ തൂങ്ങിക്കിടക്കുന്നു. മുമ്പിനാലെ നിശ്ചയിച്ച ഒരുകാര്യമാണല്ലോ ഇതു് എന്നുവിചാരിച്ചു് അവർ ക്ഷമയോടെ ആ ഭാരം ചുമന്നു വരുന്നു. പരീക്ഷ അദ്ധ്യാപകാദ്ധ്യേതാക്കളുടെ പരിശ്രമങ്ങളെ ഹനിക്കുന്നു എന്നാണു് എനിക്കു പറയുവാനുള്ളതു്.

പരീക്ഷകൾ സാധാരണ കുട്ടികൾക്കു പരിശ്രമത്തിനുള്ള ഉദ്ദേശ്യം നൽകുന്നു എന്ന അഭിപ്രായം എനിക്കു വിശ്വസനീയമായി തോന്നുന്നില്ല. അദ്ധ്യാപകനു് അതു് ഉദ്ദേശ്യം നൽകുന്നതും സദ്ബുദ്ധിയെ മർദ്ദിക്കുന്നതും ഭാവനാശക്തിയെ നശിപ്പിക്കുന്നതുമായ രീതികൾ കൈക്കൊള്ളുന്നതിനു് അയാളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു എന്നുള്ളതു് വാസ്തവം തന്നെയാണു്. അയാളുടെ കീർത്തി സന്നിശ്ധാവസ്ഥയിൽ നിലകൊള്ളുന്നു. പാഠപദ്ധതി വിപുലവും, സാധാരണ കുട്ടികൾക്കു താല്പര്യജനകവുമല്ലെങ്കിലും എടുത്തു തീർക്കേണ്ടതുമാണു്. ക്ലാസ്സു വളരെ വലുതും കുട്ടികൾക്കു ശരിയായ സ്റ്റാൻഡേഡു് ഇല്ലാത്തതും ആണെങ്കിലും ചോദ്യങ്ങൾക്കു ഉത്തരമെഴുതത്തക്ക പ്രാപ്തിയോടുകൂടി അവരെ പരീക്ഷാരംഗത്തേക്കയക്കണം. കഴിഞ്ഞ കുറെ കൊല്ലങ്ങളിലെ ചോദ്യങ്ങൾക്കു ഉത്തരം പഠിപ്പിച്ചാൽ ആ ജോലി നിർവ്വഹിച്ചു എന്നു സമാധാനിക്കാം. യുക്തിപരമൊ വിമർശനപരമൊ ആയ അദ്ധ്യാപനം സമയവ്യയഹേതുകം മാത്രമാണെന്നു വിചാരിക്കുകയും താൻ പഠിക്കുന്ന വിഷയത്തെ നിത്യേനയുണ്ടാകുന്ന സംഭവങ്ങളുമായി ഘടിപ്പിക്കാതിരിക്കുകയും ചെയ്യുന്നതിൽ എന്താണു് വിസ്മയിപ്പാനുള്ളതു്? പാഠപദ്ധതിയിൽ നിന്നും അല്പം വ്യതിചലിച്ചു് പരസ്പരബന്ധമുള്ള മറുവിഷയങ്ങളെ പരാമർശിക്കുവാൻ അദ്ധ്യാപകനു സമയമില്ല. അങ്ങനെ ചെയ്യുമ്പോൾ പ്രധാനാദ്ധ്യാപകൻ കുണ്ടറുട്ടി ഭയപ്പെടുത്തിയേക്കാനിടയുണ്ടു്. വിദ്യാഭ്യാസത്തിൻെറ വിശാലങ്ങളായ ഉദ്ദേശ്യങ്ങളെ ബലികഴിക്കാതെതന്നെ, പാഠപദ്ധതിയെ ഉപയോഗമുള്ള ഭൃത്യനായിഗണിച്ചു്, പരീക്ഷകൾക്കു നല്ല ഫലങ്ങൾ നേടാം എന്ന വിചാരത്തെ ചില അദ്ധ്യാപകന്മാൎക്കു് എതിർക്കാവുന്നതാണു്.

തിരഞ്ഞെടുക്കപ്പെട്ട ചില കുട്ടികളേക്കൊണ്ടു് എഴുത്തുപരീക്ഷനടത്തി ഒരു പാഠശാലയിലെ ജോലിയുടെ വില നിർണ്ണയിക്കാവുന്നതല്ല. അതു് അദ്ധ്യാപകന്മാരുടെ സാമർത്ഥ്യംകൊണ്ടും പുറമെനിന്നുള്ള പരിശോധനകൊണ്ടും മാത്രമെ സാധിക്കയൊള്ളു. അദ്ധ്യാപകന്മാരുമായി സഹകരിച്ചു സൃഷ്ടിപരവും തൃപ്തികരവുമായി നടത്തുന്ന ഒരു പരിശോധനക്കു പൊതുജനങ്ങൾ ആവശ്യപ്പെടുന്ന രക്ഷകൾ നൽകുവാൻ കഴിയും. അ

ദ്ധ്യാപകന്മാരും ഇൻസ്പെക്ടർമാരും കുറച്ചുകൂടി ഉത്തരവാദിത്വം സ്വീകരിക്കുകയും നാം ഇരുകൂട്ടരേയും വിശ്വസിക്കയും ചെയ്യേണ്ടതാണ്.

പ്രാഥമികപാഠശാലകൾക്കു മററും ഇതുവരെ വിദ്യാഭ്യാസപരമായി ഒരു നല്ല ജീവിതമാണുണ്ടായിരുന്നത്. എന്നാൽ ഈയിടെയായി പരീക്ഷാവിഷം അവയുടെ രക്തത്തിൽ പ്രവേശിച്ച് തുടങ്ങിയിരിക്കുന്നു. ഈ രോഗത്തെ ഉടൻ ശമിപ്പിക്കണം. ഇത് ഒരു മഹാരോഗമായി പടർന്നുപിടിച്ചിരിക്കുന്ന സെക്കണ്ടറി പാഠശാലകളിൽ നിന്നും പ്രാഥമിക പാഠശാലകളെ അകററി നിറുത്തേണ്ടതുമാണ്.

---

## പാഠശാലകളിലെ ശാസ്ത്രപഠനം.

ഹിന്ദുപത്രാധിപർ ഈ വിഷയത്തെപ്പററി ഇങ്ങനെ എഴുതുന്നു:—

നമ്മുടെ പ്രവിശ്യയിലുള്ള സെക്കൻററി പാഠശാലകളിൽ ശാസ്ത്രത്തിന് അപ്രധാനമായ ഒരു സ്ഥാനമാണ് അല്പകാലംമുമ്പുവരെ നൾകിയിരുന്നത്. അതിൽ രസതന്ത്രവും ഭൂവിജ്ഞാനീയവും മാത്രമെ ഉൾപ്പെട്ടിരുന്നുള്ളു. ഈയിടെ അതു പൊതുജനങ്ങളുടെ ദൃഷ്ടിക്കു വിഷയീഭവിക്കുകയും വിദ്യാഭ്യാസാധികൃതന്മാർ പ്രധാനമായ ഒരു സ്ഥാനം അതിനു നൾകുകയും ചെയ്തിട്ടുണ്ട്. ആരോഗ്യശാസ്ത്രം, ജന്തുശാസ്ത്രം, ജീവശാസ്ത്രം, സസ്യശാസ്ത്രം മുതലായവകൂടി ഇപ്പോൾ പാഠപദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. പ്രായോഗികജാലികൾ പരീക്ഷണങ്ങൾക്കും മുമ്പിലത്തേക്കാൾ പ്രാധാന്യം കൊടുത്തുവരുന്നു. എന്നാൽ പ്രാഥമിക പാഠശാലകളിൽ ശാസ്ത്രാഭ്യസനത്തെ സംബന്ധിച്ചിടത്തോളം ഒന്നും കാണുന്നില്ല. അവിടെ ശാസ്ത്രാഭ്യസനം പ്രകൃതിപഠനത്തിൻെറ രൂപത്തിൽ ആരംഭിക്കണമെന്നാണു വിചാരിച്ചിട്ടുള്ളത്. എന്നാൽ അതും ശരിയായ ഒരു പദ്ധതിയനുസരിച്ചൊ ഒരേരീതിയിലുള്ള തത്വങ്ങളനുസരിച്ചൊ അല്ല നടത്തിവരുന്നത്. ചില അധ്യാപകന്മാൎക്കു കാര്യക്ഷമമായവിധത്തിൽ ശാസ്ത്രീയവിഷയങ്ങൾ പഠിപ്പിക്കത്തക്കവണ്ണം യോഗ്യതയൊ ത്രാണിയൊ പരിശീലനമൊ ഇല്ല. ചുരുക്കം ചിലപാഠശാലകളൊഴിച്ചാൽ മിക്ക ഹൈസ്കൂളുകളിലും പരീക്ഷണജോലികൾക്കുള്ള സൌകര്യങ്ങൾ കുറവായിട്ടെ കാണുന്നുള്ളു. ഓരോകുട്ടികളേയും പരീക്ഷണജോലി തന്നത്താൻ ചെയ്യുന്നതിനു പ്രാപ്തരാക്കുന്നതിനുള്ള സന്ദൎഭങ്ങളും വളരെ കുറവാണ്. ശാ

സ്ത്രാഭ്യാസനത്തിനു കുറെപണം വ്യയം ചെയ്യേണ്ടിവരുമെങ്കിലും അതിന് കുട്ടികളെ സംബന്ധിച്ചിടത്തോളം വലിയ വിലയുണ്ടെന്നു പാഠശാലാധികൃതന്മാർ അറിഞ്ഞിരിക്കേണ്ടതാണ്. പണച്ചിലവുവച്ചുമാത്രം അതിന്റെ വില തിട്ടപ്പെടുത്തരുത്. ആധുനിക ജീവിതത്തിൽ ശാസ്ത്രത്തിനുള്ള മാഹാത്മ്യവും പ്രാധാന്യവും മനസ്സിലാക്കീട്ട്, പാഠശാലകളിലും കലാശാലകളിലും ശാസ്ത്രം ഐച്ഛികമായി എടുക്കുന്ന കുട്ടികളുടെ സംഖ്യ കൂടിവരികയാണ്. ശാസ്ത്രീയവിഷയങ്ങളെപ്പററി താത്വികമായ അറിവു സമ്പാദിച്ചതുകൊണ്ടു മാത്രം കുട്ടികൾക്കു പ്രയോജനമുണ്ടാകയില്ല. പ്രായോഗികജോലിക്കു വളരെ പ്രാധാന്യം നൾകേണ്ടതാണ്. അഭ്യസനംകൊണ്ടു സൽഫലങ്ങൾ ഉണ്ടാകണമെങ്കിൽ ജീവിതത്തോടു ശാസ്ത്രീയമായ ഒരു മനോഗതി കുട്ടികളിൽ ഉണ്ടാക്കുകയും വളർത്തുകയും ചെയ്യേണ്ടതാണെന്ന് അദ്ധ്യാപകന്മാർ ധരിക്കണം.

പാഠശാലകളിലെ പാഠപദ്ധതി പരീക്ഷകളുടെ ആവശ്യം സാധിക്കത്തക്കവണ്ണമാണു രൂപവൽകരിച്ചിട്ടുള്ളതു്. അതു് പഠിക്കുന്ന കുട്ടികളെപ്പററി നല്ലവണ്ണം ഗൌനിച്ചിട്ടില്ല. ജീവിതത്തിൽ ശരിയായ സ്ഥാനം വഹിക്കത്തക്കവണ്ണം അവരെ വളർത്തണമെന്നുള്ളതും അത്ര സാരമായി വിചാരിച്ചിട്ടില്ല. പാഠവിവരപ്പട്ടികയിൽ ശരിയായ സ്ഥാനം ശാസ്ത്രത്തിനു നൾകണം. ഉദ്ദേശ്യം സംസ്കാരമായിരിക്കണം. അതിനു നേർവഴിയും സ്വീകരിക്കണം. സാധാരണ അനുഭവങ്ങൾ താല്പര്യജനകമായിത്തോന്നത്തക്കവണ്ണം ശാസ്ത്രപഠനം കുട്ടികൾക്കു വിസ്തൃതവും യഥാർത്ഥവുമായ ജ്ഞാനം നൾകണം. രണ്ടാമതായി യുക്തിയും സൂക്ഷ്മബോധവും ചുണയും അവരിൽ ഉണ്ടാക്കണം. അതു് പണ്ടത്തെ ഭാഷാഭ്യസനരീതിയനുസരിച്ചല്ല പഠിപ്പിക്കേണ്ടതു്. ശാസ്ത്രാഭ്യസനത്തിൽ കാണുന്ന മിക്കന്യൂനതകളും അദ്ധ്യാപകന്മാർ ചില തത്വങ്ങളെ അവഗണിക്കുന്നതുകൊണ്ടുണ്ടായിട്ടുള്ളവയാണ്. ശാസ്ത്രത്തിന്റെ വിവിധ ശാഖകൾക്കു തുല്യസ്ഥാനം നൾകയും നിത്യേനയുള്ള ജീവിതത്തിലെ സംഭവങ്ങളോടു ശാസ്ത്രത്തെ ഘടിപ്പിക്കയും വേണം. ദിവസവും കുട്ടികളുടെ ശ്രദ്ധക്കു വിഷയീഭവിക്കുന്ന വിഷയങ്ങളിൽ ശാസ്ത്രീയതത്വങ്ങൾ പ്രയോഗിക്കുന്നതിന്റെ വില മനസ്സിലാക്കി പഠിപ്പിച്ചാൽ മാത്രമെ സാമുദായികവും സാമ്പത്തികവുമായ അഭിവൃദ്ധിക്കു ശാസ്ത്രാഭ്യസനം നിദാനമായിത്തീരുകയുള്ളു.



# വിദ്യാലയങ്ങളിലെ അലങ്കരണം.

വിദ്യാലയങ്ങൾ അലങ്കരിക്കേണ്ട ആവശ്യത്തേയും തന്മൂലമുണ്ടാകുന്ന ഉപയോഗത്തേയും പററി മി: വി. കെ. സൌരിരാജൻ എം. ഏ. ഇപ്രകാരം എഴുതുന്നു.

"ഒരു കുട്ടിയുടെ ഭാവിയെ സംബന്ധിച്ചിടത്തോളം പാഠപദ്ധതിയിലെ ഏതു വിഷയത്തേയുംപോലെ പരിസരത്തിനും പ്രാധാന്യമുണ്ട്. എന്തുകൊണ്ടെന്നാൽ അദ്ധ്യാപകൻെറ സ്വാധീനശക്തി കഴിഞ്ഞാൽ ക്ലാസ്സുമുറിയുടെ സ്വാധീനശക്തിക്ക് അയാളെ ഉയർത്തുവാനൊ അധഃപതിപ്പിക്കുവാനൊ ശക്തിയുണ്ട്." ക്ലാസ്സുമുറിയുടെ പരിസരം അതിനകത്തുള്ള ഓരോരുത്തർക്കും ഒരുതരം സംസ്കാരവിശേഷമാകുന്നു. അദ്ധ്യേതാക്കൾ കൂടാതെ തന്നെ ഒരു വിദ്യാലയം ശോഭയൊ, സന്തോഷമൊ, നന്മയൊ, നീരസമൊ നൾകുന്നതായിരിക്കും. ഒരു മുറി പ്രശോഭിതവും സന്തോഷദായകവുമാകുവാൻ വർണ്ണങ്ങൾക്കു കഴിയുന്നതാണ്. തറ, സാമാനങ്ങൾ, മച്ച്, ചിത്രങ്ങൾ എന്നിവ പലതരത്തിലുള്ള നിറങ്ങൾ നൾകുന്നുണ്ട്. ചില ആളുകൾക്കു ക്ലാസ്സുമുറിയുടെ അന്തരീക്ഷത്തിനുള്ള പ്രാധാന്യത്തെ അറിയുവാൻ സാധിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ, അവക്കു ചുററുമുള്ള നീരസജനകമായ പരിസരവുമായി അവർ പരിചയപ്പെട്ടിട്ടുള്ളതുകൊണ്ട്, അതിന് അവരുടെ ജീവിതത്തിൽ എന്തു ദുഷ്പ്രേരണയാണുള്ളതെന്ന് മനസ്സിലാക്കുവാൻ അവർ അപ്രാപ്തരായിരിക്കും.

ചിത്രങ്ങളുടെ ഉദ്ദേശ്യം അലങ്കാരം മാത്രമായിരുന്നുകൂടാ, വിദ്യാഭ്യാസപരവും കൂടിയായിരിക്കണം. അവ പ്രായമായവരെ മാത്രം ആകർഷിക്കുന്നവയായിരുന്നുകൂടാ, കുട്ടികളേയും ആകർഷിക്കുന്നവയായിരിക്കണം. വിവിധമുറികൾക്ക് അവിടെ പഠിക്കുന്നവരുടെ പ്രായവും വിഷയങ്ങളുമനുസരിച്ച് വിവിധ ചിത്രങ്ങൾ ആവശ്യമാണ്. പ്രധാന ഭിത്തിയിന്മേൽ സ്ഥിരമായ ചില ചിത്രങ്ങൾ സൂക്ഷിക്കാം. മററു ഭിത്തികളിലെ ചിത്രങ്ങളുടെ ചട്ടക്കൂട്ടുകൾ പുറവശത്തു് തുറക്കാവുന്നതായിരിക്കണം. അദ്ധ്യാപനത്തെ വളരെ സഹായിക്കുന്ന വിദ്യാഭ്യാസസംബന്ധമായ ചിത്രങ്ങൾ അവയിൽ ആവശ്യമനുസരിച്ച് പ്രദർശിപ്പിക്കാം.

ഇന്ന് അലങ്കാരവിഷയത്തിൽ പാഠശാലയിൽ കാണുന്ന ഒരു വലിയ ന്യൂനത അധികമായ അലങ്കാരമാണ്. അതു് പ്രശാന്തസൌന്ദര്യവിരുദ്ധവും അരുചികരവുമാണ്. കുട്ടികളുടെ സൌന്ദര്യത്തിനു ചിലവാക്കുന്ന വലിയ സംഖ്യയുടേതിനേക്കാൾ നൂറിരട്ടി ഫലം ചില ചിത്രങ്ങളും, പ്രതിമകളും, സ്ഫടികവസ്തുക്കളും, സ്ഫടികപ്പാത്രങ്ങളിൽ വച്ചിട്ടുള്ള പൂക്കളും നൾകു

ന്നതാണ്. ചിത്രങ്ങൾ ഒററ വരിയായിട്ടല്ല, കൂട്ടങ്ങളായിട്ടാണ് സൂക്ഷിക്കേണ്ടതു്. ഓരോ കൂട്ടത്തിനും ഒരു മദ്ധ്യചിത്രം വേണം. അതു് വലുതായിരിക്കണം. ആകർഷണത്തിനായി അതിനുചുററും കൂടുതൽ സ്ഥലം ഉണ്ടായിരിക്കണം. വേണ്ടിടത്തോളം വെളിച്ചം ഉണ്ടായിരിക്കത്തക്കവണ്ണം ചിത്രങ്ങൾ താഴ്ത്തിത്തൂക്കേണ്ടതാകുന്നു. നിറം കൂടുതലുള്ളതും വലുതുമായവ മേൽഭാഗത്തു് തൂക്കാവുന്നതാണ്. ഓരോ കൂട്ടത്തേയും പ്രത്യേകം തിരിച്ചറിയത്തക്കവണ്ണം വ്യവസ്ഥചെയ്യണം.

ചിത്രങ്ങളുടെ ചട്ടകൾതന്നെ അലങ്കാരവസ്തുക്കളാണ്. ചട്ടക്കൂട്ടകൾ ചിത്രങ്ങളേക്കാൾ കൂടുതൽ ആകർഷണീയമായിരുന്നുകൂട. കുട്ടികളുടെ വികാരങ്ങളെ ഉണർത്തുന്നതിനു ചില ഉപയോഗവസ്തുക്കൾ ആവശ്യമാണ്. അലങ്കാരത്തിന് ഇതു സാധിക്കുന്നതാണ്. ഈ ഉദ്ദേശ്യത്തോടുകൂടിവേണം, ചിത്രങ്ങളുംമററും തിരഞ്ഞെടുക്കുവാൻ. ഒഴിഞ്ഞ ഭിത്തി എല്ലായ്പോഴും ഒരു ശിക്ഷയാണെന്നു നാം ധരിക്കണം. വൃത്തിഹീനവും നികൃഷ്ടവും ആയ ഭിത്തികൾ ആ ശീലങ്ങളെ അദ്ധ്യേതാക്കളിലുണ്ടാക്കും. അതു മാററുന്നതിന് അദ്ധ്യാപകന് വളരെ വിഷമവും നേരിടും. ഈ ദോഷഫലത്തെ പരിഹരിക്കാനായി കുട്ടികളുടെ പരിസരത്തേയും പ്രകൃതിസിദ്ധമായ താല്പര്യത്തേയും പരിഗണിച്ചാൽ മതി. അവ സൌന്ദര്യത്തേയാണ് ആവാഹിക്കുന്നതു്.



# പുസ്തകാഭിപ്രായം.

വിദ്യാലയവിനോദങ്ങൾ (1 മുതൽ 5 വരെ ഭാഗങ്ങൾ)

ഗ്രന്ഥകത്താ:— എം. ആർ. കൃഷ്ണവാര്യർ ബി. എ. എൽ. ടി.

**ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ, മാവേലിക്കര.**

വില ഓരോ ഭാഗത്തിനും 3 ണ.

ആശയഗ്രഹണത്തിനുള്ള അഞ്ചു മാർഗ്ഗങ്ങളിൽ നേത്രം സവ്പ്രധാനമെന്നാണു പാശ്ചാത്യദേശങ്ങളിലെ വിദ്യാഭ്യാസവിദഗ്ദ്ധന്മാരുടെ അഭിപ്രായം. നയനമാർഗ്ഗത്തെ അവലംബിക്കുന്ന പല ഉപായങ്ങളിൽവച്ചു് ഉത്തമമായിട്ടുള്ളതു നാടകരൂപത്തിൽ വിഷയത്തെ രംഗപ്രവേശം ചെയ്യിക്കുന്നതാണെന്ന് എല്ലാവരും സമ്മതിക്കുന്നുണ്ടു്. രസിപ്പിച്ചു പഠിപ്പിക്കുക എ

ന്ന വിദ്യാഭ്യാസതത്വവും ഇതിൽ അന്തർഭവിച്ചിരിക്കുന്നു. നാടകാഭിനയത്തിനു നേത്രങ്ങൾക്കു വ്യായാമം കൊടുക്കുവാൻ സാധിക്കുമെന്നു മാത്രമല്ല, വിഷയത്തെ വിദ്യാർത്ഥികളുടെ ഹൃദയത്തിൽ ഉറപ്പിക്കുവാനും കഴിയുന്നതാണ്. അതിനാൽ അദ്ധ്യേതാക്കളുടെ ഉപയോഗാർത്ഥം വിനോദരൂപത്തിലുള്ള പ്രസിദ്ധീകരണങ്ങൾ പരിഷ്കൃതരാജ്യങ്ങളിൽ ധാരാളമായി കാണുന്നുണ്ട്. നമ്മുടെ നാട്ടിൽ അവ ദുർല്ലഭമാണ്. ഈ വിഷയത്തിൽ പ്രവർത്തിക്കുന്ന ഒരു മാന്യനാണ് 'വിദ്യാലയവിനോദങ്ങളുടെ' പ്രസാധകനായ മി: കൃഷ്ണവാധ്യർ. വിദ്യാലയവിനോദങ്ങൾ എഴുതുവാൻ മി: വാധ്യരെപ്പോലെ യോഗ്യതയുള്ളവരായി തിരുവിതാംകൂറിലെന്നല്ല കേരളത്തിൽതന്നെ വളരെപ്പേരുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ പ്രഹസനങ്ങൾ പലതും പല പാഠശാലകളിൽ അഭിനയിച്ചു കണ്ടിട്ടുള്ള ഞങ്ങൾക്കു വളരെ തൃപ്തിയാണ് തോന്നിയിട്ടുള്ളതു്. വിദ്യാർത്ഥികളുടെ മനസ്സിനെ വികസിപ്പിക്കുവാനും പരിഷ്കരിക്കുവാനും ഈ വിനോദങ്ങൾക്കു സാധിക്കുന്നതാണ്. ഒരേ അവസരത്തിൽ വിനോദത്തേയും വിജ്ഞാനത്തെയും നൽകുന്ന ഇത്തരം പ്രസിദ്ധീകരണങ്ങൾ വിദ്യാർത്ഥികൾക്കു വളരെ പ്രയോജകീഭവിക്കുമെന്നാണ് ഞങ്ങളുടെ അഭിപ്രായം. കേരളത്തിലെയും ഇൻഡ്യയിലെയും ചില പ്രധാന ചരിത്രസംഭവങ്ങളെ അടിസ്ഥാനമാക്കി ചില നല്ല പ്രഹസനഹൾ നിർമ്മിച്ച്, തന്റെ സ്തുത്യർഹമായ പരിശ്രമത്തെ തുടർന്നുകൊണ്ടു പോകണമെന്നു ഞങ്ങൾ മി: കൃഷ്ണവാധ്യരോട് അപേക്ഷിച്ചുകൊള്ളുന്നു.



## മനുഷ്യൻ

ഗ്രന്ഥകർത്താ:— കെ. എം. വൈദ്യർ. വലപ്പാട്ട്.

വില. 3ണ.

മനുഷ്യരുടെ ഇടയിൽകാണുന്ന അനാചാരങ്ങളേയും അന്ധവിശ്വാസങ്ങളേയും ദുശ്ശീലങ്ങളേയും വിവരിച്ചുകൊണ്ടും അഭിവൃദ്ധിമാർഗ്ഗങ്ങളെ നിർദ്ദേശിച്ചുകൊണ്ടും എഴുതപ്പെട്ടിട്ടുള്ള ഒരു ഖണ്ഡകാവ്യമാണ് 'മനുഷ്യൻ'. ഇതിൽ മനസ്സിരുത്തി വായിച്ചുപഠിക്കേണ്ട പല തത്വങ്ങളും അടങ്ങിയിട്ടുണ്ട്. എന്നാൽ ഇതിൽ 'കവിത' കണുന്നില്ല. ഭാഷയ്ക്കു ശുദ്ധിപോരാ. രചനയ്ക്കു സൌഷ്ഠവമില്ല. ഗ്രന്ഥകർത്താവിന്റെ ആശയങ്ങളെല്ലാം ഗദ്യരൂപത്തിൽ എഴുതുകയായിരുന്നു ഉത്തമമെന്നു തോന്നുന്നു. മി: വൈദ്യരെപ്പോലെ ചിന്താശീലവും നിരീക്ഷണശീലവുമുള്ളവർ പദ്യദേവതക്കു വശഗനായിത്തീരുന്നതു് ഭാഷയുടെ ഭാഗ്യദോഷമെന്നേ പറയേണ്ടു.



# അന്ത്യാമന്ത്രണം.

(ഒരു ഏകാങ്കനാടകം.)

ഗ്രന്ഥകൎത്താ, ഡി. പത്മനാഭനുണ്ണി എം. എ.

ഭാരതചരിത്രകൎത്താക്കൾ പാശ്ചാത്യരായപ്പോൾ പൗരസ്ത്യരുടെ പ്രഭാവപ്രതാപങ്ങൾ ധൂസരങ്ങളായിത്തീൎന്നു. എങ്കിലും ചില ഗവേഷണ പടുക്കൾ ചരിത്രത്തിന്റെ ശോഭനവശങ്ങൾ കണ്ടുതുടങ്ങിയിട്ടുണ്ട്. എന്നാൽ ആൎയ്യപുരാതനന്മാർ ദ്രാവിഡകനകസ്തംഭങ്ങളിൽ ചെളിതേച്ചു് നിൎമ്മിച്ചിട്ടുള്ള ചരിത്രശകലങ്ങൾ മതപരങ്ങളായ തത്വങ്ങളിൽ പൊതിഞ്ഞിരിക്കുന്നതുകൊണ്ടു് അതെന്തെന്നറിവാൻപോലും നാം ഇന്നു ശക്തരാകുന്നില്ല. ഇതാ സ്വവൎഗ്ഗാഭിമാനപ്രചോദിതമായി സംഗ്രാമധീരനും വംശാഭിമാനിയുമായ രാവണനെ അദ്ദേഹത്തിന്റെ പരമാൎത്ഥനിറത്തിൽ ശോഭിപ്പിക്കുന്ന ഒരു രൂപകം പുറത്തായിരിക്കുന്നു.

 ഉടനെ വരുത്തി വായിക്കുവിൻ. 

വില 6 അണ.

---

# വീരാരാധന. (ഒന്നാംപുസ്തകം)

അഥവാ

ബാബുസുരേന്ദ്രനാഥബാനർജി.

ഗ്രന്ഥകൎത്താ, സി. ജി. അനന്തൻപിള്ള ബി. എ. വില 6 ണ.

സുപ്രസിദ്ധ സാഹിത്യകാരനായ രാജശ്രീ എം. രാജരാജവൎമ്മതമ്പുരാൻ എം. എ., ബി. എൽ. ഇങ്ങിനെ അഭിപ്രായപ്പെടുന്നു.

* * * * * *

"ഭാരതത്തിന്റെ നവീനലോകയാത്രയ്ക്കുണ്ടായ മാൎഗ്ഗദൎശികളിൽ ഒട്ടും അപ്രധാനനല്ലായിരുന്ന ബാബുസുരേന്ദ്രനാഥബാനർജി. വയോധികനായി ഏഴുകൊല്ലം മുമ്പുവരെ ജീവിച്ചിരുന്ന ആ മഹാൻ ഇൻഡ്യയുടെ പല ദശാപരിവൎത്തനങ്ങളെ കണ്ടനുഭവിച്ച ആളാണു്. പാശ്ചാത്യമേധാവിത്വത്തിന്റെ അപ്രധൃഷ്യതയും പൌരസ്ത്യാദൎശങ്ങളുടെ വൈവിധ്യവും ഒന്നുപോലെ തെളിഞ്ഞിരുന്ന അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ അദ്ധ്യാപകവൃത്തി, ഭരണധുരന്ധതയേക്കാൾ മഹാത്മ്യമേറിയതായി തോന്നിയതിൽ ഒട്ടും അത്ഭുതപ്പെടാനില്ല. * * * * * * * *
സുരേന്ദ്രനാഥന്റെ വിവിധമുഖങ്ങളെ പ്രതിഫലിപ്പിക്കുന്ന നിങ്ങളുടെ ജീവചരിത്രം വായനക്കാരെ ഉൽബുദ്ധചേതസ്സുകളാക്കാതിരിക്കയില്ല. * *
ശൈലിക്കു ഭംഗിക്കുറവു വരാതെ ആംഗലഭാഷാപ്രയോഗങ്ങളെ മലയാളത്തിൽ വരുത്താനുള്ള പാടവം നിങ്ങൾ പ്രദൎശിപ്പിക്കുന്നുണ്ടു്. * * *
ഒരു ചെറുപുസ്തകത്തിൽ ഇത്രയും വമ്പിച്ച കഥയടക്കിയ കൌശലത്തിനു് കുശലം പറകതന്നെയാണു് വേണ്ടതു്."

 ഒന്നാംപതിപ്പു് തീരാറായിരിക്കുന്നു. 

"ഈശ്വരവിലാസം" പുസ്തകശാല—പറവൂർ.

---

REGISTERED NO. T.62.

# ഗുരുനാഥൻ.

വിദ്യാഭ്യാസസംബന്ധമായ മലയാളത്തിലെ ഏക മാസിക

അദ്ധ്യാപകന്മാർക്കും കുട്ടികളുടെ സംരക്ഷകന്മാർക്കും വിദ്യാർത്ഥികൾക്കും ഉപയോഗപ്രദം. വിദ്യാഭ്യാസം, അദ്ധ്യാപകവൃത്തി, സാഹിത്യം, വ്യവസായം മുതലായ വിവിധവിഷയങ്ങൾ പ്രതിപാദിക്കും.

വരിസംഖ്യ ഒരു കൊല്ലത്തേയ്ക്കു് 2 രൂ. 8 ണ.

6 മാസത്തേയ്ക്കു് 1 രൂ. 4 ണ.

തിരുവിതാംകൂർ കൊച്ചി, ഒഴിച്ചു മററു രാജ്യങ്ങളിലേയ്ക്കു് 2 രൂ. 12 ണ

## ഗുരുനാഥന്റെ പഴയ ലക്കങ്ങൾ.

ഗുരുനാഥന്റെ പഴയ ലക്കങ്ങൾക്ക് വില വളരെ കുറച്ചിരിക്കുന്നു. ആവശ്യക്കാർ പ്രത്യേകം എഴുതി ചോദിച്ചാൽ മതി. ലക്കങ്ങളുടെ വിലയും അയക്കാനുള്ള ചിലവും മുൻകൂട്ടി മണിയാഡർ അയച്ചിരിക്കണം.

## രജിസ്റ്റർനമ്പർ

പത്രബന്ധുക്കൾ ഇങ്ങോട്ടെഴുതുമ്പോൾ അവരുടെ രജിസ്റ്റർനമ്പർ കൂടി കാണിക്കുവാനപേക്ഷ. അപ്രകാരമല്ലാത്ത എഴുത്തുകളെപ്പററി ഗൗനിക്കുന്നതല്ല. മണിയാഡറയക്കുമ്പോഴും നമ്പർ കാണിച്ചിരിക്കണം.

## പുതിയ വരിക്കാർ

മാസിക ആവശ്യപ്പെടുന്ന പുതിയ വരിക്കാർ, വരിസംഖ്യ മണിയാഡർ അയക്കുകയാണ് ഉത്തമം. വി. പി. അയക്കുന്നതായാൽ അനാവശ്യതാമസത്തിനും നഷ്ടത്തിനും ഇടയുണ്ട്.

മാനേജർ,

ഗുരുനാഥൻ പറവൂർ.

---

Printed & Published by C. N. Gopalan Nair

at the S. G. Press, Parur.